JANUARY 2020 Vol. 5 Issue 60 THE FIRST ADVERTISING & MARKETING MAGAZINE IN MALAYALAM Price:₹50/-

# ഇഫെക്ടീവ് ആഡ്കോം EFFECTIVE ADCOM

INSIDE OUTSIDE
AD WORLD

THE WORLD OF
EFFECTIVE
COMMUNICATION




**Aarohi Singh**
Model & Actress

## ഡിജിറ്റൽ മാർക്കറ്റിംഗ്
## കോലം മാറുന്ന പരസ്യശീലങ്ങൾ

## വിൽപ്പനയുടെ രസതന്ത്രം

## വസ്ത്രധാരണമെന്ന കല

## ഊർജ്ജത്തിന്റെ
## സമാഹാരമാണ് സമ്പത്ത്

BRANDING  MODEL WATCH  MARKETING  MOTIVATION  MEDIA

# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2016 ജൂലൈ ഒന്നിനാണ് (ദേശീയ ഡോക്ടേഴ്സ് ദിനം) ക്വിക് ഡോക് ഡോട്കോം കേരള ജനതയ്ക്കായി സമർപ്പിച്ചത്.

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയ്ന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്വിക്ഡോക്ഡോട്കോം.ഇപ്പോൾ 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി കേരളത്തിലെ വിദഗ്ധരായ 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ റജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

ഒരു മാസം മുമ്പു മുതൽ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. എല്ലാ ദിവസവും രാവിലെ 8 മണി വരെ അതത് ദിവസത്തെ ഏറ്റവും അടുത്ത ടോക്കണുകൾ ലഭിക്കും. അതുപോലെ വിദഗ്ധരായ ഡോക്ടർമാരുടെ സേവനം ഏത് ആശുപത്രിയിലുണ്ട് എന്നും ഏതൊക്കെ ആശുപത്രികളിൽ എന്തൊക്കെ സേവനങ്ങൾ ഉണ്ട് എന്നും അറിയാം.

നിങ്ങൾ എടുക്കുന്ന അപ്പോയിന്റ്മെന്റുകൾ സ്ഥിരീകരിക്കാനായി qkdoc.com കസ്റ്റമർ കെയർ ടീം നിങ്ങളെ സഹായിക്കും. അതുപോലെ ഏതു സമയത്ത് ചെല്ലണമെന്നും നിർദേശം തരും. കൂടാതെ പൊതുജനങ്ങൾക്കായി സൗജന്യ രോഗ നിർണയ ക്യാംപുകളും ആരോഗ്യ സെമിനാറുകളും ആശുപത്രികളുമായി സഹകരിച്ച് നടത്തുന്നുണ്ട്.

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

**ഓപ്ഷൻ 1** A) qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് റജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ഡോക്ടർ/ സ്പെഷലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) റജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ, ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

**ഓപ്ഷൻ 2** A) അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പരുകളിലേക്ക് വിളിക്കാം. B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക്ക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസിൽ നിന്നും ഒടിപി നമ്പർപറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

**ഡോക്ടറുടെ**
**അപ്പോയ്ന്റ്മെന്റിനായി**
**വിളിക്കുക**

**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)




**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ റജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137088, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു

മലയാള മനോരമ



# ഉള്ളടക്കം

Cover: Aarohi Singh

Vol. 5 | Issue 60 | January 2020











Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം EFFECTIVE ADCOM
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam

# EDITORIAL

ഇത് ഇഫക്ടീവ് ആഡ്കോമിന്റെ 60–ാം ലക്കം. അതായത് പ്രസിദ്ധീകരണത്തിന്റെ അഞ്ചു വർഷങ്ങൾ പൂർത്തിയാക്കുകയാണ് ഈ ലക്കത്തിലൂടെ. ഈ പുതുവർഷാരംഭത്തിൽ ഈ സന്തോഷം ആഡ്കോമിന്റെ പ്രിയപ്പെട്ട വായനക്കാരുമായി പങ്കുവയ്ക്കുന്നതിൽ ഞങ്ങൾക്ക് അഭിമാനമുണ്ട്. ധാരാളമായ പ്രതിസന്ധികളിലൂടെ ഇക്കാലമത്രയും യാത്രചെയ്യുവാൻ ടീം ആഡ്കോമിനെ സഹായിച്ചു വരുന്ന ധാരാളം ആൾക്കാരുണ്ട്.

ലേഖനങ്ങളെഴുതിയും പരസ്യങ്ങൾ നൽകിയും സബ്സ്ക്രിപ്ഷനുകളിലൂടെയും നല്ല വാക്കുകളിലൂടെയും പ്രോത്സാഹനം നൽകി വരുന്ന എല്ലാവരോടും വിശിഷ്യ പ്രിയപ്പെട്ട വായനക്കാരോടും ഹൃദയംഗമമായ നന്ദി രേഖപ്പെടുത്തുവാൻ ഈ അവസരം ഉപയോഗിക്കട്ടെ.

പരസ്യം, ബിസിനസ്സ്, മാർക്കറ്റിംഗ്, ബ്രാൻഡിംഗ്, മോഡലിംഗ് തുടങ്ങി നിരവധി വിഷയങ്ങൾ അവയോരോന്നും അർഹിക്കുന്ന പ്രാധാന്യത്തോടെ ഉൾപ്പെടുത്തുവാനുള്ള ശ്രമങ്ങൾ നടന്നു വരികയാണ്. ഇക്കാര്യത്തിൽ ഒരു പൂർണ്ണതയിലെത്തിയതായി ഞങ്ങൾ കരുതുന്നില്ല. ഇനിയും ബഹുദൂരം സഞ്ചരിക്കേണ്ടതുണ്ട്. തുടർന്നുള്ള പ്രവർത്തനങ്ങളിലും ഏവരുടേയും ആത്മാർത്ഥമായ സഹകരണം ലഭിക്കുമെന്ന പ്രതീക്ഷയോടെ,

ഏവർക്കും ഐശ്വര്യപൂർണ്ണമായ
നവവത്സരാശംസകൾ നേരുന്നു.

**ചീഫ് എഡിറ്റർ**



Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 0481 2561791, 08593 998705
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

Can read @







effectiveadcom/posts 09846057461
/effective.adcom /effective.adcom
www.effectiveadcom.com



# ഡിജിറ്റൽ മാർക്കറ്റിംഗ് കോലം മാറുന്ന പരസ്യശീലങ്ങൾ

കാലം മാറുമ്പോൾ പരസ്യത്തിന്റെയും കോലം മാറുന്ന കാഴ്ചയാണ് ഇവിടെ കാണുന്നത്. സോഷ്യൽ മീഡിയ മാർക്കറ്റിങ്ങ് മുന്നോട്ട് വെക്കുന്ന സാധ്യതകൾ അനന്തമാണ്. ജനപ്രിയ സോഷ്യൽമീഡിയകളായ ഫെയ്സ്ബുക്കും, ഇൻസ്റ്റാഗ്രാമും, ട്വിറ്ററും, ലിങ്ക്ഡിന്നും വഴിയുള്ള ഡിജിറ്റൽ മാർക്കറ്റിങ്ങ് തരംഗം ഇന്ന് വിപണിയുടെ ഹൃദയം കീഴടക്കി മുന്നേറുകയാണ്.

ചതുരാകൃതിയിലുള്ള ഒരു ഫോണിന്റെ സ്ക്രീനിലേക്ക് ശ്രദ്ധാപൂർവ്വം കണ്ണും മനസ്സും സമർപ്പിച്ചിരിക്കുന്ന ഒരു വിഭാഗത്തെയാണ് പുതിയ കാലത്തിലെ പരസ്യലോകം അഭിമുഖിക്കേണ്ടിവരുക എന്നത് ഒരു പച്ചയായ യാഥാർത്ഥ്യമാണ്. കാലം മാറുമ്പോൾ പരസ്യത്തിന്റെയും കോലം മാറുന്ന കാഴ്ചയാണ് ഇവിടെ കാണുന്നത്.

സോഷ്യൽ മീഡിയ മാർക്കറ്റിങ്ങ് മുന്നോട്ട് വെക്കുന്ന സാധ്യതകൾ അനന്തമാണ്. വിപണിയെ കൂടുതൽ വിശാലമാക്കുകയും അതിലൂടെ വിൽപ്പന വർദ്ധിപ്പിക്കുകയുമാണ് ഓരോ സംരംഭകനും ലക്ഷ്യമിടുന്നത്. ഈ ലക്ഷ്യം നേടുന്നതിനായി ഇന്ന് സോഷ്യൽ മീഡിയയെ പലകമ്പനികളും വളരെ സമർത്ഥമായി ഉപയോഗിക്കുന്നുണ്ട്.

ജനപ്രിയ സോഷ്യൽമീഡിയകളായ ഫെയ്സ്ബുക്കും, ഇൻസ്റ്റാഗ്രാമും, ടിറ്ററും, ലിങ്ക്ഡിന്നും വഴിയുള്ള ഡിജിറ്റൽ മാർക്കറ്റിങ്ങ് തരംഗം ഇന്ന് വിപണിയുടെ ഹൃദയം കീഴടക്കി മുന്നേറുകയാണ്.

## വീഡിയോ മാർക്കറ്റിങ്ങ്

### യൂട്യൂബ് (YOUTUBE)

യൂട്യൂബും വാട്സ് ആപ്പും പോലുള്ള ഡിജിറ്റൽ മാധ്യമങ്ങളുടെ സാധ്യതകൾ പരമാവധി പ്രയോജനപ്പെടുത്തി വിപണിവിഹിതവും സെയിൽസും വർദ്ധിപ്പിച്ച കമ്പനികൾ നിരവധിയാണ്. ഇത് വീഡിയോ മാർക്കറ്റിങ്ങ് എന്ന നൂതനമായ പ്രവണതയെ പരസ്യലോകത്തിന് പരിചയപ്പെടുത്തുന്നു.

വിപണി വിശാലമാക്കുന്നതിന് ന്യൂജെൻ യുഗത്തിലെ അതിശക്തമായ ഒരു ഉപകരണമാണിത്. യൂട്യൂബിലൂടെ ഇങ്ങനെ വിജയം കൈവരിച്ച ഒട്ടനവധി ബ്രാൻഡുകളുണ്ട്.

ഇതര മാധ്യമങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ, വീഡിയോ മാർക്കറ്റിങ്ങിന് കൂടുതൽ സ്വീകാര്യതയുണ്ടെന്ന് ഡിജിറ്റൽ മാർക്കറ്റിങ്ങ് വിദഗ്ധർ ചൂണ്ടിക്കാട്ടുന്നു. കൺസ്യൂമറുടെ കണ്ണുകളെ പിടിച്ചെടുക്കാൻ ഇതിലൂടെ വളരെയെളുപ്പം കഴിയുന്നു. ഉദാഹരണത്തിന്, നിങ്ങൾ ഒരു പുതിയ ഉല്പന്നത്തെയും അതിന്റെ പ്രവർത്തനങ്ങളെയും ഉപഭോക്താക്കൾക്കു പരിചയപ്പെടുത്തുകയാണെന്ന് കരുതുക. 99% പ്രേക്ഷകരും ഇഷ്ടപ്പെടുന്നത് ഡെമോൺസ്ട്രേഷൻ വീഡിയോ കാണുന്നതിനാണ്. ഈ സ്വീകാര്യതയാണ് ഇന്ന് ഭൂരിപക്ഷം കമ്പനികളെയും വീഡിയോ മാർക്കറ്റിങ്ങ് തിരഞ്ഞെടുക്കാൻ പ്രേണയാകുന്നത്. ഉപഭോക്താക്കളുമായി വളരെയെളുപ്പം വൈകാരികമായ ബന്ധം സ്ഥാപിക്കാൻ വീഡിയോ കണ്ടന്റിനു കഴിയുന്നു. ഒപ്പം, അവരുടെ വിശ്വാസ്യതയാർജ്ജിക്കാനും സാധിക്കുന്നു. ജനങ്ങളെ ബോധവൽക്കരിക്കുക എന്ന ലക്ഷ്യത്തോടെ പ്രമുഖ ഹോസ്പ്പിറ്റലുകൾ വീഡിയോ മാർക്കറ്റിങ്ങിനെ ഉപയോഗിക്കുന്നുണ്ട്. ഭക്ഷണം തൊണ്ടയിൽ കുടുങ്ങിയാൽ എങ്ങനെ ജീവൻ രക്ഷിക്കാം എന്നതിനെക്കുറിച്ചുള്ള കേരളത്തിലെ ഒരു പ്രമുഖ ഹോസ്പ്പിറ്റൽ വീഡിയോ വളരെപ്പെട്ടെന്നാണ് വൈറലായത്.




**YouTube**

YouTube is an American video-sharing platform headquartered in San Bruno, California. Three former PayPal employees—Chad Hurley, Steve Chen, and Jawed Karim—created the service in February 2005. Google bought the site in November 2006.

### ഫെയ്സ്ബുക്ക് (FACEBOOK)

ഓരോ ബ്രാൻഡും വളർച്ചയാണ് ലക്ഷ്യമിടുന്നത്. വിപണിയിൽ തങ്ങളുടെ ബ്രാൻഡ് മൂല്യം ഉയർത്തുന്നതിനും വേണ്ടത്ര ശ്രദ്ധ കിട്ടുന്നതിനും സഹായിക്കുന്ന ഡിജിറ്റൽ മാധ്യമമാണ് ഫെയ്സ്ബുക്ക്. ബ്രാൻഡുകൾക്ക് ഉപഭോക്താക്കളുമായി നിരന്തരം സംവദിക്കുന്നതിനും, ബ്രാൻഡ് മൂല്യം ഉയർത്തുന്ന മത്സരങ്ങൾ നടത്തുന്നതിനും ഇതിലൂടെ സാധിക്കുന്നു.

ബിഗ്ഡാഡി ഓഫ് സോഷ്യൽ മീഡിയ എന്നറിയപ്പെടുന്ന ഫെയ്സ്ബുക്കിന് ഡിജിറ്റൽ മാർക്കറ്റിങ്ങിൽ അനിഷേധ്യമായ സ്ഥാനമുണ്ട്. ഫെയ്സ് ബുക്ക് പേജുകൾ, ഗ്രൂപ്പുകൾ, പരസ്യങ്ങൾ തുടങ്ങി വൈവിധ്യമാർന്ന വേദികൾ ഇതിനായി ഫെയ്സ്ബുക്ക് അണിനിരത്തുന്നു.




**Facebook**

Facebook offers multiple platforms for marketing in the form of pages, groups, and ads. Facebook page for an individual or a business is the most popular way to represent an individual or a business. A group page can be opened by a business or an organization to promote activities. Users can join this group and also post comments on the group page called a wall.

### ഇൻസ്റ്റാഗ്രാം (INSTAGRAM)

2010 ൽ വിപണിയിലെത്തിയ ഇൻസ്റ്റാഗ്രാം വളരെശക്തമായ ഒരു ഡിജിറ്റൽ മാർക്കറ്റിങ്ങ് ഉപകരണമാണ്. ഉപഭോക്താക്കളുടെ മനസ്സിനെ തൊട്ടുണർത്തുന്ന ഒരു കാര്യവുമായി നിങ്ങളുടെ ബ്രാൻഡിനെ ബന്ധിപ്പിക്കുന്ന ഒരു സ്ട്രാറ്റജിയാണ് ഇവിടെ പ്രധാനം.



**Instagram?**

Instagram is a photo and video sharing social networking service originally created for smartphones. Since its inception in 2010, the platform has soared in popularity, especially among millennials.

### ലിൻക്ഡിൻ (LINKDIN)

ഒരു പ്രൊഫഷണൽ സോഷ്യൽ മീഡിയയാണ് ലിൻക്ഡിൻ. കരിയറിലും പ്രൊഫഷനിലും മുന്നേറാൻ മോഹിക്കുന്നവരുടെ വേദികൂടിയാണിത്. ഉദാഹരണത്തിന് സ്ത്രീകളുടെ കോസ്മെറ്റിക് ഉല്പന്നമായ ലോറൽ, വളരെ വിദഗ്ധമായി ലിൻക്ഡിൻ ഉപയോഗിച്ചു. കരിയറിൽ മുന്നേറാൻ ആഗ്രഹിക്കുന്ന സ്ത്രീകൾക്ക് ലോറൽ ഈ വേദിയിലൂടെ മാർഗനിർദ്ദേശങ്ങൾ നൽകി. ഈ സ്ട്രാറ്റജിയിലൂടെ ലോറൽ എന്ന ബ്രാൻഡ് തങ്ങളുടെ മൂല്യം വർദ്ധിപ്പിച്ചു.




**LinkedIn**

LinkedIn is a social network specifically designed for career and business professionals to connect. Over 65 million professionals use LinkedIn to cultivate their careers and businesses.

### ട്വിററർ (TWITTER)

ഒരു സോഷ്യോ നെറ്റ് വർക്കിങ്ങ് മൈക്രോബ്ലോഗിങ്ങ് വെബ്സൈറ്റാണിത്. ബ്രാൻഡ് മൂല്യം ഉയർത്തുന്നതിനായി ട്വിറ്ററിനെ ഉപയോഗിച്ചുവരുന്നു. അമേരിക്കയിലെ സാൻഫ്രാൻസിസ്കോ ആസ്ഥാനമായി ട്വിറ്റർ സ്ഥാപിച്ചത് 2006 ൽ ജാക്ക് ഡോസേ ആണ്. വളരെ രസകരവും ലളിതവുമാണ് ട്വിറ്ററിന്റെ ശൈലി, നിങ്ങളിപ്പോൾ ചെയ്തുകൊണ്ടിരിക്കുന്നതെന്താണെന്ന് നിങ്ങളുടെ ഫ്രണ്ട്സിനെ അറിയിക്കുക എന്നതാണ് ആ ശൈലി. 280 അക്ഷരങ്ങളിൽ കൂടുതൽ ഉപോഗിക്കാൻ പറ്റില്ല എന്നതാണ് ഇതിന്റെ പ്രത്യേകത. 280 അക്ഷരങ്ങൾ ഉള്ള ആശയത്തെ ട്വീറ്റ്സ് എന്നു വിളിക്കുന്നു.




**Twitter**

Twitter is a social networking and microblogging service. Users use mobile phones or computers to send and to read messages, called "tweets". ... All users can send and receive tweets using the Twitter website. They can also use other applications that work with Twitter on smart phones.

Services: Social networking, Microblogging

Founder: Jack Dorsey; Evan Williams; Biz Stone ●



**കെ.ആർ. മോഹൻദാസ്**
കോപ്പിറൈറ്റർ
mohanmenon999@gmail.com



The connection between reading speed and comprehension, a film is made up of still images flashed in rapid succession to stimulate movement. Slow down the film and the movement and meaning slows and the film's impact is diminished. Viewers won't learn as much about the film as if it were shown at normal speed. With reading the same thing can happen. When a person reads word by word, like frame by frame, they are not reading on the level of ideas. You need to read on some level that's more conversational and allows things to coalesce into ideas themselves.

- Doug Evans

# സ്വരൂപം



ജോഷി ജോർജ്
joshygeorgecartoonist@gmail.com

# പരസ്യമേഖലയിലെ പ്രഥമ വനിത

ഇന്ത്യാ മഹാരാജ്യത്ത് പരസ്യത്തിന്റെ പ്രഥമ വനിത എന്നറിയപ്പെടുന്ന മഹിളാരത്നം. അതേ, താര സിൻഹ ഇനി ഓർമ്മമാത്രം. 1950 കളിലാണ് സിൻഹ തന്റെ 'പരസ്യ' ജീവിതം ആരംഭിച്ചത്. അഞ്ച് പതിറ്റാണ്ട് കാലം സജീവമായി ബന്ധപ്പെട്ടിരുന്നു. പരസ്യ മേഖലയിൽ നിർണായക വ്യക്തിത്വമാണ് താരയുടേത്.

1980ൽ താര സിൻഹ അസോസിയേറ്റ്സ് (ടിഎസ്എ) എന്ന ദേശീയ അഡ്വർടൈസിങ് ഏജൻസിക്ക് തുടക്കമിട്ട് ഈ മേഖലയിൽ പ്രഥമ വനിതയായി. 1952 ൽ ലണ്ടനിൽ പോയി അഡ്വർടൈസിങ്ങിൽ ഡിപ്ലോമ എടുത്ത് എസ് എച്ച് ബെൻസന്റെ ഇന്ത്യൻ അനുബന്ധ സ്ഥാപനമായ കൊൽക്കത്തയിലെ ഡി ജെ കീമറിൽ (അത് പിന്നീട് ഓഗിൽവിയായി പരിണമിച്ചു) ചേർന്നു. 1955-ൽ ബെൻസൺ കൊൽക്കത്ത ബ്രാഞ്ചിന് ഷട്ടറിട്ടു. അപ്പോൾ താര സിൻഹ ക്ലാരിയൻ എന്ന പരസ്യസ്ഥാപനം രൂപീകരിച്ച്, 23 ാം വയസ്സിൽ ആ പരസ്യ ഏജൻസിയുടെ ഡയറക്ടറായി. 1963-ൽ ഇവർ ഭർത്താവിനൊപ്പം ബോംബെയിലേക്ക് താമസം മാറ്റി ക്ലാരിയന്റെ തലപ്പത്തെത്തി. പിന്നീടുള്ള വളർച്ച ക്ഷിപ്രനേരം കൊണ്ടായിരുന്നു. കൊക്കോക്കോള പോലുള്ള വമ്പൻ കമ്പനികൾക്കുവേണ്ടിയുള്ള പരസ്യങ്ങൾ ഏവരേയും ആകർഷിക്കുന്നതരത്തിലായിരുന്നു. അതോടെ ഏത് വെല്ലുവിളികളേയും നേരിടാനുള്ള കരുത്ത് നേടി.

അങ്ങിനെ അരനൂറ്റാണ്ടിലേറെക്കാലം പരസ്യ ബിസിനസ്സിലെ മുടിചൂടാമന്നയായി. സുഭാസ് ഘോഷൽ, സുബ്രോട്ടോ സെൻ ഗുപ്ത എന്നിവരോടൊപ്പമായിരുന്നു കക്ഷി. ''അലിക് പദംസി, മൈക്ക് ഖന്ന, ദിവാൻ അരുൺ നന്ദ എന്നിവരെക്കാൾ അര തലമുറ മുന്നിലാണ് '' എന്ന് പരസ്യ വിദഗ്ധനായ സന്ദീപ് ഗോയൽ വരെ പറയുകയുണ്ടായി.

താര സിൻഹ ക്ലാരിയനെ വളർത്തിയെങ്കിലും ഒടുവിൽ അവിടെനിന്ന് പടിയിറങ്ങേണ്ടിവന്നു. തുടർന്നുള്ള കാലം കടുത്ത വെല്ലുവിളികളുടെ നാളുകളായിരുന്നു. തുടർന്ന് താര സിൻഹ അസോസിയേറ്റ് രൂപീകരിച്ചു. ബോംബെ, കൊൽക്കത്ത, ബാംഗ്ലൂർ, മദ്രാസ്, അയൽരാജ്യമായ നേപ്പാളിലെ കാഠ്മണ്ഡു എന്നിവിടങ്ങളിലും ശാഖകളുമായി വിലസുകയായിരുന്നു. അങ്ങിനെ 10 വർഷത്തിനുശേഷം ടിഎസ്എംഇയിൽ നിന്ന് വിട്ടിട്ട് വായനയ്ക്കും മാനുഷിക പ്രവർത്തനങ്ങൾക്കും സമയം ചെലവഴിച്ചുകൊണ്ട് ജീവിതം അസ്വദിക്കുകയും ചെയ്തു. ആ മഹത്വവ്യക്തിത്വത്തിന് ഒരുപിടി കണ്ണീർപൂക്കൾ അർപ്പിക്കട്ടെ. ●









# പശ്ചിമേഷ്യൻ ദേശം–രാഷ്ട്രം–രാഷ്ട്രീയം റിക്ലിസിന്റെ സിനിമകളിൽ

ഇസ്രായേലി സംവിധായകൻ എറാൻ റിക്ലിസിന്റെ ലെമൺ ട്രീ, സൈത്തൂൻ എന്നീ സിനിമകളുടെ ആസ്വാദനം

പശ്ചിമേഷ്യൻ ജീവിതത്തിന്റെ കഥകൾ പറയുമ്പോൾ അത്രയും അതിജീവനത്തിന്റെ പൊരുൾ പറയേണ്ടതില്ലല്ലോ. അതുകൊണ്ട് തന്നെ അവിടെ നിന്നും വരുന്ന സിനിമകൾക്കും ഈ അതിജീവനത്തിന്റെ കഥകൾ പറയാനുണ്ടാകും അത്തരത്തിൽ അതിജീവനത്തിന്റെ കഥ പറയുന്ന രണ്ടു സിനികളാണ് ലെമൺ ട്രീയും സൈതൂണും. അറബ് ജനതയോട് അടുപ്പം പുലർത്തുന്ന ഇസ്രയേലി കലാകാരന്മാരിലൊരാളായ എറാൻ റിക്ലിസ് ആണ് ഈ ചിത്രത്തിന്റെ സംവിധായകൻ. ഒരു സിനിമ എങ്ങനെ ലളിതമായി ജീവിതത്തിന്റെ തീക്ഷ്ണമായ യാഥാർഥ്യങ്ങളെ പകർത്താം എന്ന് റിക്ലിസിന്റെ സിനിമകൾ മനസിലാക്കി തരുന്നു. പ്രതിരോധത്തിന്റെ നാരങ്ങാമണം നിറഞ്ഞ സിനിമയാണ് 'ലെമൺ ട്രീ' പാരമ്പര്യമായി ലഭിച്ച തന്റെ ചെറുനാരങ്ങാതോട്ടം നോക്കി അതിൽ നിന്നുള്ള വരുമാനത്തിലൂടെ ജീവിതം നീക്കുന്ന സൽമ സിദാൻ എന്ന 45 വയസുള്ള പലസ്തീൻകാരിയാണ് നായിക. വിശാലമായ നാരങ്ങാ തോട്ടം അവരുടെ ജീവിതം തന്നെയാണ്. ഓരോ ദിവസവും തുടങ്ങുന്നതും ഈ തോട്ടത്തിൽ നിന്നാണ്. നാരങ്ങ ചെടിയിൽ പഴുത്തു നില്ക്കുന്ന ചെറുനാരങ്ങ അതിരാവിലെ ഇവർ തന്നെ അവ വിവിധ മാർക്കറ്റിൽ എത്തിക്കുന്നു. ഇവർക്ക് ഭർത്താവില്ല. ആകെയുള്ള ഒരു മകൻ അമേരിക്കയിൽ ഒരു റെസ്റ്റോറന്റിൽ ജോലി ചെയ്യുകയാണ് അവനും അമ്മയുടെ കൃഷിയോട് താല്പര്യമില്ല. വെസ്റ്റ് ബാങ്കിലെ ഇസ്രയേൽ പലസ്തീൻ അതിർത്തി പ്രദേശത്താണ് ഈ തോട്ടം സ്ഥിതി ചെയ്യുന്നത്. എപ്പോഴും അക്രമത്തിന്റെ ചുവയുള്ള മണ്ണിൽ എപ്പോൾ വേണമെങ്കിലും അക്രമം ഉണ്ടാകാം, വെടിയൊച്ച മുഴങ്ങാം. ഇതാണ് സിനിമയുടെ പശ്ചാത്തലം. സംഘർഷ ഭരിതമായ അതിർത്തി പ്രദേശങ്ങളിൽ ഉണ്ടാകുന്ന എല്ലാ പ്രതിസന്ധികളും ഇവർക്ക് നേരിടേണ്ടി വരുന്നുണ്ട്. പ്രതിസന്ധിയുടെ ചെറുതായ ദൃശ്യങ്ങൾ നമുക്കും കാണാൻ













ആകുന്നുണ്ട് എന്നാൽ വലിയ സംഘർഷ ഭാരം കാഴ്ചക്കാരനിൽ അടിച്ചേൽപ്പിക്കുന്നില്ല എന്ന പ്രത്യേകത ഉണ്ട് പറയുന്നതത്രയും ലളിതമായി തന്നെ അതിന്റെ യാഥാർത്ഥ്യത്തെ ചോർത്തികളയാതെ പറയുന്നു. ഇങ്ങനെ പ്രതിസന്ധികളിലൂടെ തന്റെ ജീവിതം മുന്നോട്ട് നയിക്കുമ്പോൾ ഒരു സുപ്രഭാതത്തിൽ ഈ തോട്ടത്തിനടുത്ത് ഇസ്രയേൽ പ്രതിരോധ മന്ത്രി ഈസ്ര എൽനോവോന്റെ വീട് ഈ അതിർത്തിക്കരികിൽ വരികയാണ് അതോടെ സുരക്ഷയുടെ പേരിൽ നാരങ്ങ തോട്ടം നീക്കണമെന്ന ആവശ്യവും ഉയരുന്നു. ഇതോടെ സൽമയുടെ ജീവിതത്തിൽ വരുന്ന പോരാട്ടമാണ് ഈ സിനിമ.

സാധാരണക്കാരിയായ ഒരു സ്ത്രീ അതിജീവനത്തിനായി നടത്തുന്ന പോരാട്ടം സിനിമയെ മികച്ചതാക്കുന്നു. പട്ടാളം പറിച്ചെറിഞ്ഞ നാരങ്ങ ചെടികൾ സുരക്ഷാ ഉദ്യോഗസ്ഥർക്ക് നേരെ ഉയർത്തി കാട്ടി 'ഇതെന്റെ ജീവിതമാണ് ഇതിനെ ഇതുപോലെ പിഴുതു മാറ്റാൻ സാധ്യമല്ല എന്നവർ പറയുന്നുണ്ട്. വീണുകിടക്കുന്ന നാരങ്ങകൾ മന്ത്രിയും മറ്റുള്ളവരും നോക്കി നില്ക്കെ തന്നെ അവർക്കുനേരെ വലിച്ചെറിയുന്നുണ്ട്. തന്റെ നാരങ്ങ തോട്ടം നിലനിർത്താനായി അവർ നിയമ നടപടിക്കൊരുങ്ങുന്നു അതിനായി അവരെ സഹായിക്കാൻ ഒരു വക്കീൽ എത്തുന്നു. അവർക്കിടയിൽ പ്രണയത്തിന്റെ നേർത്ത രേഖകൾ മുളക്കുന്നുണ്ട്. കേസിന്റെ കാര്യങ്ങൾക്കായി അവർ ഒരുമിച്ചു പല തവണ സഞ്ചരിക്കുന്നു. അയാളെ തേടി ഒരു ദിവസം ഓഫീസിൽ എത്തിയപ്പോൾ അടുക്കും ചിട്ടയും ഇല്ലാത്ത വക്കീലിന്റെ ഓഫീസ് സൽമ തന്നെ അടുക്കിയൊതുക്കി വെക്കുന്നുണ്ട്. ആരും സ്നേഹിക്കാനില്ലാത്ത സൽമയുടെ ജീവിതത്തിലേക്ക് സ്നേഹത്തിന്റെ പ്രതീക്ഷയുടെ കവാടം തുറക്കുകയാണ്. അവർക്കിടയിൽ എങ്ങിനെയോ പ്രണയത്തിന്റെ നേർത്ത രേഖകൾ പിറക്കുന്നു. എന്നാൽ അതിന്റെ ആയുസ്സ് വളരെ കുറവായിരുന്നു. അയാളിൽ പ്രണയം മാത്രം ആയിരുന്നില്ല ലക്ഷ്യം സൽമയുടെ ശരീരം തന്നെയായിരുന്നു എന്നവർ കൃത്യമായി തിരിച്ചറിഞ്ഞതോടെ അയാളെ അവർ തന്റെ ജീവിതത്തിൽ നിന്നും അകറ്റി ഔദ്യോഗിക കാര്യങ്ങളിൽ മാത്രം ഒതുക്കി നിർത്തുന്നു. പുരുഷനോട്ടം പതിയുമ്പോൾ അതിന്റെ ആത്മാർത്ഥത തിരിച്ചറിയാൻ അവർക്കാവുന്നു അതിനെ പക്വതയോടെ മാറ്റി നിർത്താൻ അവർക്കു കഴിഞ്ഞു. മന്ത്രി മന്ദിരത്തിലെ സുരക്ഷാ ഉദ്യോഗസ്ഥർ അവരെ തോട്ടത്തിലേക്ക് കടത്തി വിടാത്ത തരത്തിൽ പ്രതിരോധ മതിൽ തീർത്തതോടെ അവർ ഒറ്റപെട്ട പോലെ ആയി. തന്റെ പിതാവിന്റെ സുഹൃത്തും അവരോടൊപ്പം കൃഷി കാര്യങ്ങളിൽ സഹായിക്കുന്ന വൃദ്ധൻ ഇവരുടെ അവസ്ഥയിൽ സമാധാനിപ്പിക്കുന്നുണ്ട് പക്ഷെ വലിയൊരു മതിലിനു പിറകെ നിന്നാണ് തന്റെ പ്രതിരോധത്തിന്റെ മുറവിളി അത് വളരെ ചെറുതായി മാത്രമേ അധികൃതരുടെ ചെവികളിൽ എത്തൂ എന്നൊക്കെ അവർ മനസിലാക്കുന്നുണ്ട് എങ്കിലും താൻ സത്യത്തോടൊപ്പം ആണെന്നും നന്മയും നീതിയും എന്നായാലും വിജയിച്ചേ മതിയാകൂ എന്നവർക്ക് ഉറപ്പുണ്ട്. അതിനവർ കഠിന പ്രയത്നം തന്നെ നടത്തുന്നു. ഇവരുടെ പോരാട്ടം ലോക ശ്രദ്ധ നേടുന്നു അമ്മയുടെ പോരാട്ടം മകൻ അമേരിക്കയിൽ ഇരുന്നു കാണുന്ന രംഗമുണ്ട്. അതിജീവനത്തിനായുള്ള ഇവരുടെ പോരാട്ടവും വിജയവും ഈ സിനിമയെ മികച്ചതാക്കുന്നു. ഹിയാം അബ്ബാസ് ആണ് സൽമ സിദാൻ എന്ന കഥാപാത്രത്തെ അവതരിപ്പിച്ചിരിക്കുന്നത്. ഇവരുടെ അഭിനയം ഈ സിനിമയെ കൂടുതൽ ഉയരത്തിൽ എത്തിക്കുന്നു. മന്ത്രിയായി എത്തിയ ഡോരോൺ ടാരോവി റോണ ലിപാസ് മിഷേൽ തുടങ്ങിയവരും മികച്ച അഭിനയമാണ് കാഴ്ചവെച്ചിരിക്കുന്നത്. പ്രതിരോധത്തിന്റെ നാരങ്ങാമണം പരത്തി അവരുടെ സമരജൈത്രയാത്ര വിജയിക്കുന്നു. മികച്ച ഷോട്ടുകളാൽ സമ്പന്നമായ സിനിമ.

ഏറാൻ റിക്ലിസിന്റെ തന്നെ മറ്റൊരു സിനിമയാണ് സൈത്തൂൻ. യുദ്ധങ്ങൾ എന്നും സിനിമയിലെ ഒരു വിഷയമായിരുന്നു. എപ്പോഴും വെടിയൊച്ചകളാൽ ശബ്ദമുകരിതമായ നഗരമാണ് സൈത്തൂൻ എന്ന സിനിമയുടെ പശ്ചാത്തലം. പശ്ചിമേഷ്യയിലെ സമാധാനം ലോകത്തിന്റെ ആഗ്രഹമാണ്. എന്നാൽ എന്നും ഇവിടം യുദ്ധ കലുഷമായിരുന്നു. 1982 ലെ ലബനാൻ ഇസ്രായേൽ യുദ്ധം ഒരുദാഹരണം മാത്രം. ഇരുരാജ്യങ്ങളുടെയും അതിർത്തിയിൽ ചോരക്കറ വീണത് നാം കണ്ടതാണ്. ''ഭയമെന്ന വാക്കിന്റെ അർത്ഥം അവർക്ക് (പലസ്തീനികൾക്ക്) ഇപ്പോൾ അറിയില്ല, മുട്ടുകുത്തി ജീവിക്കുന്നതിനേക്കാൾ എഴുന്നേറ്റുനിന്ന് മരിക്കാൻ തീരുമാനിച്ചവരാണവർ' പലസ്തീൻ കവി മുസ്തഫുൽ കുർദ്ദിന്റെ വരികളിൽ അവർക്കിന്നും ആവേശമാണ്. യുദ്ധമണം ശ്വസിച്ചു വളരുന്ന കുട്ടികളുടെ ജീവിതവും ലോക മനസാക്ഷിയെ ഞെട്ടിച്ച ഈ യുദ്ധത്തിനിടയിലെ അപൂർവമായ ഒരു സൗഹൃദത്തിന്റെ കഥ പറയുകയാണ് ഈ സിനിമ. സൈത്തൂൻ എന്നാൽ ഒലീവ് ആണ്. അറേബ്യൻ മേഖലയിൽ ഒലീവ് തൈകൾക്ക് വളരെ ഏറെ പ്രാധാന്യം ഉണ്ട് ചിത്രത്തിന്റെ അവസാനം വരെ ഒരു ഒലീവ് തൈ സാന്നിദ്ധ്യം അതിന്റെ പ്രാധാന്യത്തെയാണ് കാണിക്കുന്നത്. ഇസ്രയേലി ഭടന്മാരുടെ ക്രൂര വിനോദങ്ങളിൽ പ്രതികരിക്കുന്ന കുട്ടികളുടെ കൂട്ടത്തിൽ പെട്ട ഫഹദ് എന്ന ബാലനാണ് ചിത്രത്തിലെ പ്രധാന കഥാപാത്രം. ഫുട്ബോൾ പ്രേമിയായ ഫഹദ് പ്രശസ്ത ഫുട്ബോൾ താരം സീക്കോ എന്ന പേരിലറിയപ്പെടാനാണ് ഇഷ്ടം. അതുകൊണ്ട് തന്നെ ആര് പേര് ചോദിച്ചാലും സീക്കോ എന്നാണ് പറയാറ്. അവന്റെ ഒരു ദിനം ആരംഭിക്കുന്നത് തന്നെ വെടിയൊച്ചകളുടെ അകമ്പടിയോടെയാണ്. നിരന്തരം ആക്രമണം നടക്കുന്ന ദേശത്തു നിന്നും വളരുന്ന കുട്ടികളിൽ പ്രതിരോധമാർഗ്ഗം അവർ തന്നെ കണ്ടെത്തും. ഫഹദ് അവന്റെ കൂട്ടുകാരുമൊത്ത് ഇസ്രയേൽ ഭടന്മാരുടെ കണ്ണിൽ പെടാതെയാണ് നടക്കുന്നത് മുത്തച്ഛന്റെ സ്നേഹമാണ് അവന്റെ ആശ്വാസം. എന്നാൽ പോരാളികളുടെ കുട്ടി പട്ടാളത്തിൽ ചേരാനും അവനു താല്പര്യം ഇല്ല. എന്നാൽ അവർ അവനെയും കൂട്ടുകാരെയും വട്ടമിട്ട് പിടിക്കുന്നുണ്ട്. അവസാനം അവനും സംഘവും കുട്ടി പട്ടാളത്തിലെ അംഗമാകുന്നു. മുത്തച്ഛൻ അവനെ അവരെ കൂടെ കൂടിയതിന് വഴക്ക് പറയുന്നുണ്ട്. ജീവിതത്തിന്റെ തീഷ്ണതയെ പറ്റി എപ്പോഴും ഓർമ്മിപ്പിക്കുന്ന പിതാവിന്റെ മുന്നിലവൻ പരുങ്ങിയെ നിൽക്കാറുള്ളൂ. ഉപ്പ ചട്ടിയിൽ വളർത്തുന്ന ഒലീവ് തൈ പരിചരിക്കുമ്പോൾ പുറത്ത് വെടിയൊച്ച മുഴങ്ങുന്നു. തെരുവിൽ കേട്ട വെടിയൊച്ചക്കൊപ്പം രക്ഷിക്കാനായ് ഇറങ്ങിയ തന്റെ പിതാവ് മരിച്ചു വീഴുന്നു. പിതാവിന്റെ വേർപാട് അവനിൽ പോരാട്ടവീര്യം വർദ്ധിപ്പിക്കുന്നു പിതാവ് വെള്ളമൊഴിച്ച് നട്ടു വളർത്തുന്ന ഒലിവ് തൈ നോക്കി അവൻ ഇസ്രായേലി പട്ടാളത്തെ വെറുക്കുന്നു.

കുട്ടി പട്ടാള ക്യാമ്പിൽ അവൻ കൂടുതൽ ശക്തിയോടെ ആയുധ പരിശീലനം നേടുന്നു. ആകാശത്തിലൂടെ ചീറിപ്പായുന്ന ഹെലികോപ്ടർ ഫഹദ് വെടിവെച്ചിടുന്നു. പാരച്യൂട്ടിൽ രക്ഷപ്പെടുന്ന യാനി എന്ന ഇസ്രയേലി പട്ടാളക്കാരനെ അവർ ബന്ധിയാക്കുന്നു. അവരുടെ എല്ലാ ദേഷ്യങ്ങളും അവർ ഈ പട്ടാളക്കാരനിൽ തീർക്കുകയാണ്. അത്രയും വെറുപ്പാണ് അവന് ഇസ്രയേൽ പട്ടാളക്കാരോട്. ബന്ധിയാക്കിയ പട്ടാളക്കാരനെ അവൻ പ്രകോപിപ്പിക്കാറുണ്ട്. വെള്ളം കൊടുക്കുന്നതായി കാണിച്ചു അയാളെ ഫഹദ് കളിയാക്കുന്നുണ്ട്. അപ്പോഴൊക്കെ ഇസ്രയേൽ പട്ടാളം കുട്ടികളോട് കാണിക്കുന്ന ക്രൂരതയുടെ പ്രതികരണം അവിടെ ഉടലെടുക്കുന്നതായി പ്രേക്ഷകന് തോന്നും. കയ്യിൽ കിട്ടിയ വിലങ്ങ് അവൻ യാനിയുടെ കൈകളിൽ ഇടുന്നു. ഫഹദിന്റെ ഒരാഗ്രഹം എങ്ങനെയും അതിർത്തി കടക്കണം എന്നാണ്. ഒരു രാത്രി അവൻ യാനിയുടെ അടുത്ത് എത്തുകയാണ്. കയ്യിൽ വിലങ്ങണിഞ്ഞ അയാളെ ഫഹദ് തുറന്നു വിടുന്നു. രണ്ടുപേരും രാത്രിയുടെ മറവിൽ രക്ഷപ്പെടുകയാണ് അവരുടെ വെറുപ്പ് അതേപടി നില നിൽക്കുമ്പോളും അവരിൽ എങ്ങിനെയോ ഒരടുപ്പം ഉടലെടുക്കുന്നു. ഇടക്കിടക്ക് ഇവർ തമ്മിൽ തല്ല് കൂടുന്നു. ഇതിനിടയിൽ യാനിക്ക് രക്ഷപ്പെടാനുള്ള ഒരവസരത്തിൽ ഫഹദിനെ ബന്ധിയാക്കി അയാൾ രക്ഷപ്പെടുന്നുണ്ട്.എന്നാൽ ഏറെ താമസിയാതെ അയാൾ തിരിച്ചു വന്ന്ബന്ധനസ്ഥനായ ഫഹദിനെ മോചിതനാക്കി കൂടെ കൂട്ടുന്നു. അതിർത്തിയിലേക്കുള്ള യാത്രയാണ് അവർ തുടരുകയാണ് യാത്രക്കിടയിലെ രസകരമായ സംഭവങ്ങൾ അവരുടെ സൗഹൃദത്തിന്റെ ആഴം വർദ്ധിപ്പിക്കുന്നു. ക്രമേണ അവർക്ക് പരസ്പരം പിരിയാനാവാത്ത അവസ്ഥയിൽ എത്തുന്നു എംബസിയിൽ എത്തിയതോടെ യാനി തന്റെ ജീവൻ കിട്ടി എന്ന ആശ്വാസം പങ്കിടുന്നു.

യാനിക്കും ഫഹദിനും പിരിയാൻ തോന്നുന്നില്ല എങ്കിലും അവർ ഫഹാദിനെ യാത്രയാക്കാൻ ഒരുങ്ങുന്നു. യുദ്ധഭൂമിയിൽ നിന്നും കഥ പറയുമ്പോളും ഒരു അപൂർവ സൗഹൃദത്തിന്റെ ചിലപ്പോൾ ഒരിയ്ക്കലും നടക്കാൻ സാദ്ധ്യം ഇല്ലാത്ത സൗഹൃദത്തിന്റെ നേർരേഖ തയാറാക്കിയ എറാൻ റിക്ലിസിന്റെ രീതി പ്രശംസിക്കാതെ വയ്യ. വളരെ ലളിതമായി സിനിമ പറയാൻ അദ്ദേഹത്തിനാവുന്നു. സിനിമയിൽ ആദ്യാവസാനം വരെ കാണുന്ന ഒലീവ് തൈ ഒരു പ്രതീകമാണ്. പ്രതീക്ഷയുടെ പ്രതീകമാണ് വെടിയൊച്ചകൾക്കിടയിലെ ഈ ഒലീവ് തൈ.സ്റ്റെഫാൻ ഡോർഫനാണ് യാനി എന്ന ഇസ്രയേലി പട്ടാളക്കാരന്റെ വേഷം ചെയ്തിരിക്കുന്നത്. ഫഹദിന്റെ വേഷം ചെയ്ത അബ്ദുല്ല അൽ ആകാലിന്റെ അഭിനയത്തെ പറ്റി പറയാതെ വയ്യ. ദുരിതങ്ങൾക്ക് നടുവിൽ ഉണരുന്ന പോരാട്ട വീര്യം അവനിൽ നിറഞ്ഞു നില്ക്കുന്നു. ചിത്രത്തിന്റെ സംഗീതം ചെയ്തിരിക്കുന്നത് സിറിൾ മോറിൻ ആണ്. തിരക്കഥ നാദർ റിസ്കിന്റേതാണ്. ടൊറന്റോ, ലണ്ടൻ ചലച്ചിത്രമേളകളിൽ ശ്രദ്ധേയമായ ചിത്രമാണ് സൈത്തൂൻ.

എറാൻ റിക്ലിസ് എന്ന സംവിധായകന്റെ സിനിമകളിലൂടെ കടന്നുപോകുമ്പോൾ തീക്ഷ്ണമായ ജീവിത ചിത്രങ്ങൾ കാണാം. നിരന്തരം യുദ്ധപശ്ചാത്തലങ്ങളിലൂടെ കഥ പറയുമ്പോളും സിനിമ അധികം വയലൻസിന്റെ ശബ്ദകോലാഹലങ്ങൾ സിനിമകളിൽ കാണാൻ സാധിക്കില്ല. 1984ൽ ഇറങ്ങിയ ഓൺ എ ക്ലിയർ ഡേ യു കാൻ സീ ഡമാസ്കസ് ആണ് ആദ്യസിനിമ . 1991ൽ ഇറങ്ങിയ ദി കപ്പ് ഫൈനൽ മോസ്കോ ഇന്റർനാഷണൽ ഫെസ്റ്റിവലിൽ ഏറെ ശ്രദ്ധ നേടി. ലെമൺ ട്രീ യുടെ തിരക്കഥയ്ക്ക് 2008ൽ ഏഷ്യ ഫസഫിക് സ്ക്രീൻ അവാർഡും, ദി ഹ്യൂമൻ റിസോഴ്സ് മാനേജർ മികച്ച വിദേശ ഭാഷ ചിത്രത്തിനുള്ള അക്കാദമി അവാർഡും ലഭിച്ചു. സൈതൂൺ ടൊറന്റോ ഇന്റർനാഷണൽ ഫിലിം ഫെസ്റ്റിവലിൽ ഏറെ ശ്രദ്ധനേടിയിരുന്നു ●



**ഫൈസൽ ബാവ**

# വസ്ത്രധാരണമെന്ന കല

സ്വയം തൃപ്തിപ്പെടാൻ ഭക്ഷണം കഴിക്കുക മറ്റുള്ളവരെ തൃപ്തിപ്പെടുത്താൻ വസ്ത്രം ധരിക്കുക – ബെഞ്ചമിൻ ഫ്രാങ്ക്ളിൻ



പുറം ചട്ട മനോഹരമായ ഒരു പുസ്തകത്തെ മികച്ച പുസ്തകമെന്നായിരിക്കും നാം എല്ലാം ആദ്യമായി വിലയിരുത്തുന്നത്. അതുപോലെ തന്നെ മനുഷ്യനെപ്പറ്റിയുള്ള ആദ്യ അഭിപ്രായം രൂപീകരിക്കപ്പെടുന്നത് വസ്ത്രധാരണം വിലയിരുത്തിയാണ്. വസ്ത്രധാരണത്തിലൂടെ ഒരു മനുഷ്യന്റെ സംസ്കാരം, മാനസികാവസ്ഥ, ആത്മവിശ്വാസം, പ്രായം, അധികാരം, മൂല്യങ്ങൾ തുടങ്ങിയവയൊക്കെ പ്രദർശിപ്പിക്കാൻ നമുക്ക് സാധിക്കും.

മികച്ച വസ്ത്രധാരണം ഒരു മനുഷ്യനെ കൂടുതൽ ആകർഷണീയതയുള്ള ആളാക്കി മാറ്റുന്നു. മികച്ച വസ്ത്രധാരണമുള്ള വ്യക്തി കൂടുതൽ സന്തോഷവാനും വിജയിയും ആയി മാറുന്നു എന്ന് കണ്ടെത്തുന്ന നിരവധി പഠനങ്ങൾ തന്നെ നിലവിലുണ്ട്. മികച്ച രീതിയിൽ വസ്ത്രം ധരിച്ച ഒരാൾക്ക് അപരിചിതരിൽ നിന്നുപോലും സഹായം ലഭിക്കുവാൻ സാധ്യത കൂടുതലാണ്. നിങ്ങൾ ഒരു റെയിൽവേ സ്റ്റേഷനിൽ ട്രെയിൻ കാത്തു നിൽക്കുകയാണെന്ന് ചിന്തിക്കുക, രണ്ട് ആളുകൾ നിങ്ങളുടെ അടുത്തേക്ക് വരുന്നു. ഒരാൾ നല്ല രീതിയിൽ വസ്ത്രം ധരിച്ചിട്ടുണ്ട് രണ്ടാമത്തെ ആൾ മുഷിഞ്ഞ് കീറിയ വസ്ത്രമാണ് ധരിച്ചിരിക്കുന്നത്. മൊബൈൽ ഫോൺ മറന്നതിനാൽ അത്യാവശ്യമായി ഫോൺ ചെയ്യാൻ നിങ്ങളുടെ ഫോൺ ആവശ്യപ്പെട്ടാൽ നിങ്ങൾ അരെ സഹായിക്കുവാനാണ് സാധ്യത കൂടുതൽ? ഇത്തരം സന്ദർഭത്തിൽ സാധാരണയായി അളുകൾ മികച്ച രീതിയിൽ വസ്ത്രം ധരിക്കുന്നവരെ സഹായിക്കുവാനാണ് സാധ്യത കൂടുതൽ. മറ്റൊരു സാഹചര്യം സങ്കൽപ്പിക്കുക. രണ്ടാളുകൾ ഒരു ജോലിക്കുള്ള ഇന്റർവ്യൂവിൽ പങ്കെടുക്കുന്നു. ഒരാൾ ഇന്റർവ്യൂവിന് യോജിച്ച വസ്ത്രവും അടുത്തയാൾ ഒരു ഇന്റർവ്യൂവിന് ഒരിക്കലും അഭിലഷണീയമല്ലാത്ത വസ്ത്രവും ധരിച്ചിരിക്കുന്നു. ആർക്ക് തൊഴിൽ കൊടുക്കാനായിരിക്കും തൊഴിലുടമ തയ്യാറാകുന്നത്? മിക്കപ്പോഴും മികച്ച വസ്ത്രം ധരിച്ച വ്യക്തിയെ തന്നെയായിരിക്കും തൊഴിലുടമ തിരഞ്ഞെടുക്കുന്നത്, മികച്ച വസ്ത്രധാരണത്തിന്റെ പ്രാധാന്യമാണ് ഈ സന്ദർഭത്തിൽ വെളിപ്പെടുന്നത്. വസ്ത്രധാരണമെന്നത് ഒരു മികച്ച ആശയവിനിമയ ഉപാധി കൂടിയാണ്. “Apparel often proclaims the man” “ വസ്ത്രം പോലെ ജനം'' എന്നാണ് ഹാംലെറ്റ് എന്ന നാടകത്തിൽ ഷേക്സ്പിയർ നമ്മോട് പറയുന്നത്. ‘ഉടുപ്പിലും നടപ്പിലും വെടിപ്പ് വേണം’ എന്ന തരത്തിലുള്ള ഒരു പഴമൊഴി നാം കേട്ടിട്ടുണ്ട്.

നന്നായി വസ്ത്രം ധരിക്കുക എന്നതിനർത്ഥം എല്ലായ്പ്പോഴും സ്യൂട്ടുകളോ ഔപചാരിക വസ്ത്രമോ ധരിക്കണമെന്നല്ല, മറിച്ച് വൃത്തിയുള്ളതും വ്യക്തികളുടെ ശരീരപ്രകൃതിക്ക് യോജിക്കുന്നതും സാഹചര്യത്തിന് ഏറ്റവും അനുയോജ്യമായതുമായവ ധരിക്കുക എന്നതാണ്. ഒരാളുടെ വസ്ത്രധാരണത്തെ സ്വാധീനിക്കുന്ന നിരവധി ഘടകങ്ങളുണ്ട്. വ്യക്തിയുടെ വിദ്യാഭ്യാസ നിലവാരം, ശരീരഭാരം, നിറം, ജോലിയുടെ സ്വഭാവം, കാലാവസ്ഥ തുടങ്ങിയവയാണ് അവയിൽ പ്രധാനപ്പെട്ടത്.

വസ്ത്രധാരണമെന്നത് പല ആളുകൾക്കും പലതാണ്. ചിലർക്ക് വസ്ത്രധാരണം അവരുടെ തൊഴിലിന്റെ ഭാഗമാണ്. ചിലർക്ക് വസ്ത്രമെന്നത് തങ്ങളുടെ വ്യക്തിത്വം പ്രകാശിപ്പിക്കുന്നതിനുള്ള ഉപകരണമാണ്. സ്വതന്ത്ര സമരകാലഘട്ടത്തിൽ ഗാന്ധിജിക്ക് വസ്ത്രം ഒരു സമരമാർഗമായിരുന്നു. നമ്മൾ ധരിക്കുന്ന വസ്ത്രത്തിനൊപ്പം നമ്മളുടെ വ്യക്തിത്വം വർദ്ധിക്കുന്നു എന്നതാണ് യാഥാർത്ഥ്യം. അതിനാൽ തന്നെ വസ്ത്രധാരണത്തിന്റെ കാര്യത്തിൽ നാം അതീവശ്രദ്ധ പുലർത്തേണ്ടതായുണ്ട്. ഇതിനെ ഡ്രസ്സിംഗ് സെൻസ് **(Dressing Sense)** എന്നു വിളിക്കാം. നല്ല ഡ്രസ്സിംഗ് സെൻസ് ഉള്ള വ്യക്തി എപ്പോഴും സാഹചര്യത്തിന് അനുസൃതമായ വസ്ത്രം ധരിക്കുന്നു. ഇതിലൂടെ അദ്ദേഹത്തിന്റെ പക്വതയുടെ തോതാണ് വെളിപ്പെടുന്നത്. മികച്ച രീതിയിൽ വസ്ത്രം ധരിക്കുന്നതിലൂടെ വ്യക്തിയുടെ ആത്മവിശ്വാസം വർദ്ധിക്കുകയും താൻ ആയിരിക്കുന്ന പ്രവർത്തന മേഖലയിൽ മികച്ച പ്രകടനം കാഴ്ച വയ്ക്കാൻ സാധിക്കുകയും ചെയ്യുന്നു.

ഒരു വ്യക്തിയുടെ ശുചിത്വബോധം പ്രകടമാക്കുന്ന പ്രധാന മാർഗ്ഗമാണ് വസ്ത്രധാരണം. വ്യക്തിയുടെ ശുചിത്വ ശീലവും നിലവാരവും ഇത് പ്രതിഫലിപ്പിക്കുന്നു. ഇത് സമൂഹത്തിൽ ഒരു വ്യക്തിയുടെ ബഹുമാന്യത ഉറപ്പിക്കുന്നതിൽ സഹായിക്കുന്നു. അതുകൊണ്ട് തന്നെ വസ്ത്രധാരണത്തിനു വേണ്ടി സമയം ചിലവഴിക്കുന്നത് സമയം പാഴാക്കലല്ല മറിച്ച് സമയത്തിന്റെ നിക്ഷേപമാണ്. "A man is known by his dress and address" " ഒരു മനുഷ്യൻ തന്റെ വസ്ത്രധാരണവും വിലാസവും കൊണ്ട് അറിയപ്പെടുന്നു'' എന്ന് പറയാറുണ്ട്.






## തൊഴിലും വസ്ത്രധാരണവും

തൊഴിൽവിജയവും വസ്ത്രധാരണവും തമ്മിൽ അഭേദ്യമായ ബന്ധമുണ്ടെന്ന് മുൻപ് പറഞ്ഞിരുന്നല്ലോ. തൊഴിലിടത്ത് പ്രഫഷണലായ ഒരു വേഷവിധാനമാണ് എപ്പോഴും അഭികാമ്യമായുള്ളത്. കടുത്ത നിറത്തിലുള്ള പാന്റും ഇളം നിറത്തിലുള്ള ഷർട്ടുമാണ് യഥാർത്ഥത്തിൽ പ്രഫഷണൽ വസ്ത്രം. സ്ത്രീകളെ സംബന്ധിച്ചിടത്തോളം ഇന്ത്യൻ സാഹചര്യത്തിൽ ചുരിദാറും സാരിയുമൊക്കെ പ്രൊഫഷണൽ വസ്ത്രങ്ങളാണ്. ജീൻസ്, സ്വെറ്റർ, ടീഷർട്ട്, സ്പോർട്ട്സ് ഷൂ എന്നിവ ഒഴിവാക്കുന്നതാണ് ഉചിതം. അതുപോലെ തന്നെ കടും നിറങ്ങളും തൊഴിലിടത്തിൽ ഒഴിവാക്കുന്നതാണ് നല്ലത്. വസ്ത്രധാരണമെന്നത് ഒരർത്ഥത്തിൽ ഒരു കല തന്നെയാണ്. ഏതൊരു കലാരൂപത്തെയും പോലെ ഇവിടെയും പ്രകടനം വിലയിരുത്തുന്നത് പ്രേക്ഷകരാണ്. വസ്ത്രധാരണത്തിന്റെ കാര്യത്തിൽ പ്രേക്ഷകർ എന്നത് നമ്മുടെ സുഹൃത്തുക്കളോ, കുടുംബാംഗങ്ങളോ, സഹപ്രവർത്തകരോ അയൽപക്കക്കാരോ ഒക്കെ ആകാം. അതുകൊണ്ടാവാം കുഞ്ഞുണ്ണിമാഷ് വസ്ത്രധാരണത്തെപ്പറ്റി ഇപ്രകാരം എഴുതിയിരിക്കുന്നത്.

''എനിക്കായുണ്ണുന്നു ഞാൻ

അന്യർക്കായുടുപ്പൂ ഞാൻ''





**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com



# കാശ് കുടുക്ക എന്ന ഭീകരൻ

'റൗണ്ട് ഫിഗർ' എന്ന ഓമനപേരിൽ എല്ലാറ്റിനും വിലയിങ്ങനെയാകുന്നതും ചില്ലറയില്ലായ്മ യാണെന്ന് മനസ്സിലാക്കി, ഈ കാശ് കുടുക്ക യെന്ന ഭീകരനെ തച്ചുടച്ച് വീട്ടിൽ നിന്നും, ഒപ്പം നാട്ടിൽ നിന്നും ഓടിക്കുക. ഇത് ഒരു ചെറു കാര്യമാണെന്ന് തോന്നിയിരുന്നില്ലെ ?
നാട്ടിൽ കലാപമുണ്ടാക്കുന്നതിൽ ഈ ചെറു മൺപാത്രത്തിനും ഏറെ പങ്കുണ്ട്.

ഈ കാഴ്ചപ്പാടിന്റെ തലക്കെട്ട് വായിക്കുമ്പോൾ തന്നെ വൻ തമാശയായി തോന്നിയേക്കാം. കഴമ്പുണ്ടാവില്ലെന്നും ഞാനൊരു കഥയില്ലാത്തവനാണെന്നും കരുതിയേക്കാം. ഇത് സത്യമാണ്, കേട്ടോ. ചില്ലറക്കാരൻ കാശ് കുടുക്കയും ഒരു വൻ പ്രശ്നക്കാരനാണിന്ന്.

സിനിമാ കഥയില്ലാത്ത ഒരു മാധ്യമവുമില്ലിന്ന്. സിനിമയെ തൊട്ട് ഒന്ന് എഴുതിയാൽ വായനക്കാർ ഏറെ കൂടുമെന്നതാണ് കണക്ക്. പണ്ട് ഒരു സിനിമയിൽ നായികയെ അവളുടെ സഹപാഠികൾ ചില്ലറ പൈസയെന്നാണ് വിളിക്കുന്നത്. കുഞ്ഞ് നാളിലെ ചില്ലറ പൈസയെ മാറോട് ചേർത്തവൾ, അവൾ എല്ലാവരുടെയും ഇഷ്ടപ്രാണേശ്വരിയായിരുന്നത്രെ! കിട്ടുന്ന ചില്ലറയെല്ലാം 'കാശ് കുടുക്ക'യിൽ നിക്ഷേപിക്കുന്ന അവൾ അങ്ങിനെ കൂട്ടുകാർക്കിടയിൽ ഒരു ചില്ലറ പൈസയായി. ചായക്കടക്കാരിയുടെ മകളായ അവൾ ചില്ലറക്കാശിനായി, ഓടി നടന്നു പണിയെടുക്കുന്നു. ഇന്നും നാം ആ തായ്‌വഴി തന്നെയാണ് പിൻതുടർന്നു കൊണ്ടേയിരിക്കുന്നതും. നല്ല സ്വർണ്ണ നിറമുള്ള 5–10 ഉം രൂപാ നാണയതുട്ടുകൾ കണ്ടാലുടൻ അടിച്ച് മാറ്റി, പലരും ഇന്നും കാശ് കടുക്കയിലിട്ട് നിറക്കുക പതിവായിരിക്കുന്നു. വിവിധ തരം കാശ് കുടുക്കകൾ നാട്ടിലെങ്ങും സുലഭമാണിന്ന്. കാശ് കുടുക്കക്കായി ഒരു പ്രത്യേക പേജ് വരെയുണ്ട് ഇന്ന് ഗൂഗിളിൽ. ഒരു രാഷ്ട്രീയ പാർട്ടിയും നിക്ഷേപത്തിനായും ചില്ലറ സ്വരുകൂട്ടി വെക്കാനും അണികൾക്കായി നൽകിയതും കാശ് കുടുക്കയായിരുന്നു കേട്ടോ! ഇത്തരുണത്തിൽ അതും നാം സ്മരിക്കാതെ വയ്യ.

ഒരു ഗതിയും പരഗതിയും ഇല്ലാതെ കഴിഞ്ഞിരുന്നവരാണ് ഇന്നത്തെ നമ്മുടെ പ്രിയങ്കരരായ ഭരണ കർത്താക്കൾ. നാടിൻ നായകരെന്ന് അവകാശപ്പെടുന്ന വരുടെ തുടക്കം ചില്ലറ പൈസയിലാണെന്നും ആ നിക്ഷേപങ്ങൾ കാശ് കുടുക്കയിലായിരുന്നുവെന്നും വ്യക്തമാണ്. അല്പത്തരങ്ങളും പ്രവർത്തികളും ഇവരിൽ പ്രതിഫലിക്കുന്നത് ഊഹിച്ചെടുക്കാൻ സത്യത്തിൽ അവർ നമ്മെ പ്രാപ്തരാക്കുകയാണ് ചെയ്യുന്നത്. എന്തായാലും ബാങ്കിലല്ലാ

യിരുന്നു അന്ന് അവരുടെ നിക്ഷേപങ്ങൾ. കാശ് കുടുക്കയിൽ ജീവതം ഹോമിക്കാതെ നല്ല മെത്തയിൽ ഉറങ്ങി ഇഷ്ടംപോലെ പണം കണ്ട്, ജീവിച്ചവരാരും തന്നെ കാശ് കുടുക്കയെ പോലെ ഇങ്ങനെ കൊതിയന്മാരല്ലായിരുന്നു. എന്തായാലും നക്കാപിച്ച കാശിനായി നാടിനെ നാറ്റിക്കുന്ന നേതൃത്വം ഒരു വൻ അധഃപതനത്തിലേക്ക് നമ്മുടെ നാടിനെ കൂപ്പ് കുത്തിക്കുകയാണ്.

പണ്ടത്തെ വീടുകളിൽ 5 ഉം 10 ഉം മക്കളെ പ്രസവിച്ച് പോറ്റി, വളർത്തി പോന്ന അമ്മ മക്കൾക്ക് വെച്ച് വിളമ്പി ഒപ്പിച്ച് വരുമ്പോൾ ഒടുവിൽ അവൾ പട്ടിണി കിടക്കേണ്ടി വരുമെന്ന് മനസ്സിലാക്കിയിരുന്ന അച്ഛൻ കഴിച്ച പാത്രത്തിൽ പകുതി ബാക്കി വെക്കുന്നത്, ആ അമ്മക്കുള്ള നിക്ഷേപവും, അത് ഒരു കാശ് കുടുക്കയുടെ കർത്തവ്യം നിർവ്വഹിക്കുകയായിരുന്നെന്നും പറയാം.

അതിൽ നിന്നുള്ളവ കഴിക്കാൻ കാത്തിരിക്കേണ്ടി വരുന്ന ആ അമ്മയുടെ അവസ്ഥ ഇന്നും തുടരുന്നതും, ആ രീതി നാട്ടിൽ പിൻതുടർന്ന് കൊണ്ടേയിരിക്കുന്നതും ഈ കൊടും ഭീകരനായ നമ്മുടെ കഥാപാത്രത്തിനും കാശ് കുടുക്കയെന്ന ദുഷ്ട കഥാപാത്ര പരമ്പരക്കും അതിൽ ഏറെ പങ്കുണ്ടെന്ന് തോന്നുന്നതിൽ കഥയില്ലായ്മയുണ്ടൊ? അച്ഛനില്ലാത്ത വീട്ടിൽ ഈ പഴയ കഥയറിയാത്ത മക്കൾക്കായി വെച്ച് വിളമ്പി കഴിയുമ്പോൾ അച്ഛന്റെ വീതം ലഭിക്കാത്ത അമ്മ പലപ്പോഴും പട്ടിണിയിൽ അകപ്പെട്ട് കഴിയുന്നുണ്ടിവിടെ. ആ വിഷമം ആരറിയാൻ. മക്കൾക്കെവിടെയാണ് ഇതിനൊക്കെ നേരം? എന്നാൽ അത്യാധുനിക സൗകര്യങ്ങൾ ഏറെയുള്ള നമ്മുടെ ഈ നാട്ടിൽ ആ പാരമ്പര്യത്തിൽ നിന്നും തന്നെയാണ് മാറ്റമില്ലാത്ത ആ താഴ് വഴി ഇന്ന് ഇവിടെ പിറവിയെടുത്തിരിക്കുന്നതും. അത് എന്തിനാണെന്ന് ഒരു എത്തും പിടിയും കിട്ടുന്നേയില്ല. താഴെ കാണുന്നവ അധികാരികൾ ചർച്ചക്കെടുക്കേണ്ടതാണ്. ഒപ്പം നിയമ നടപടികളും. കോടികൾ മുടക്കി നടത്തുന്ന കല്ല്യാണ വിരുന്നുകളിലും മറ്റും 500 – 1000 രൂപ വിലമതിക്കുന്ന ഭക്ഷണ സാധനങ്ങൾ പാത്രത്തിൽ ബാക്കി വെച്ച് കാശ് കുടുക്കയുടെ പഴയ സ്വഭാവം ഇന്നും അനുകരിക്കുന്നത് ക്രൂരതയാണെന്നും നെറികെട്ട പ്രവർത്തിയാണെന്നും കാഴ്ചയിൽ തോന്നാറുണ്ടെങ്കിലും പലരും നിശബ്ദരായി യാതൊന്നും ഉരിയാടാതെ മാറികളയുകയാണ് പതിവ്. ശിക്ഷിക്കപ്പെടേണ്ട പ്രവൃത്തിയാണിതെന്ന് മനസ്സിലാക്കിയിട്ടും സർക്കാരും അധികാരികളും വരെ മൗനം പാലിക്കുകയാണ് ചെയ്യുന്നത് !

ചൊട്ടയിലെ ശീലം ചുടല വരെ എന്ന പഴ മൊഴി കണക്കെ ഇന്നും സൽക്കാര വേദികളിൽ ഭക്ഷണം ബാക്കി വെച്ച് പോകുന്നതും കാശ് കുടുക്കയുടെ പരമ്പരക്കാർ തന്നെ. അവർ നശിപ്പിച്ച് കളയുന്ന ഭക്ഷണങ്ങളത്രയും മാലിന്യ മലകൾ സൃഷ്ടിക്കുന്നതോടൊപ്പം അതിനെ വൻ പാപമായും അന്യായവുമായാണ് കണക്കാക്കപ്പെടുന്നതും. എന്നിട്ടും യാതൊരു മാറ്റവുമില്ലാതെ വിദ്യാസമ്പന്നർ ഈ തെറ്റ് കൊണ്ടാടുകയാണെങ്കും. നമ്മുടെ സഹോദരങ്ങൾ പട്ടിണിയിലകപ്പെട്ട് കഴിയുമ്പോൾ ഭക്ഷണങ്ങളത്രയും എടുത്ത് നശിപ്പിച്ച് മറ്റൊരാൾക്കും ഉപയോഗിക്കാനാവാത്തവിധം വൻ കച്ചറ പാത്രങ്ങളിൽ നിക്ഷേപിച്ച് അവിടെ മാലിന്യക്കൂമ്പാരങ്ങളുണ്ടാക്കുന്നതെന്തിന്? സൽക്കാരയിടങ്ങളിൽ ബാക്കി വെക്കുന്ന ഭക്ഷണം കഴിക്കാൻ ആരുമില്ലെന്നിരിക്കെ ഭക്ഷണം ആവശ്യത്തിനെടുത്ത് ഒട്ടും പാഴാക്കാതെ, ബാക്കിയുള്ളവ വിശന്ന് വലയുന്ന നമ്മുടെ സഹോദരങ്ങൾക്ക് എത്തിക്കുന്നതല്ലെ ബുദ്ധി. പുണ്യവും. മുഴുവൻ പേരും ഈ സൗകര്യങ്ങൾ ഉപയോഗപ്പെടുത്തേണ്ടതും, മറ്റുള്ളവരുമായി സഹകരിക്കേണ്ട കാലവും അതിക്രമിച്ചിരിക്കുന്നു.

പഴയ സ്വഭാവം ഒരു തുടർകഥയാക്കി പാരമ്പര്യം നിലനിർത്തുന്ന നാം എന്നും വിവര

> 99/199 /1099 എന്നിങ്ങനെ വില കാണിച്ച് വിലക്കുറവെന്ന തന്ത്രങ്ങൾ മെനഞ്ഞുണ്ടാക്കി, ബാക്കി വരുന്ന ഒരു രൂപ തട്ടിയെടുത്ത് ദിനന്തോറും വിൽക്കുന്ന ലക്ഷകണക്കിന് വരുന്ന സോപ്പ്, ചീപ്പ്, കണ്ണാടികളിൽ നിന്ന് ഈ പരമ്പരാഗത കപട കച്ചവടക്കാർ കോടാനുകോടി രൂപയാണ് ഒരു ദിവസത്തെ കച്ചവടത്തിൽ നിന്ന് ഉണ്ടാക്കുന്നത്.

ദോഷികളാകാതെ വിശന്ന് വലയുന്നവർക്ക് ബാക്കി വരുന്ന ഭക്ഷണം എത്തിച്ച് കൊടുക്കുന്നതല്ലെ ഉത്തമം.

ഇത്രയും ഭക്ഷണം ജനം കളയുമ്പോൾ പണ്ടത്തെ ഒരു പട്ടിണി കഥ ഇവിടെ ഒന്ന് രേഖപ്പെടുത്താതെ വയ്യ. കേട്ടോ! പണ്ട് ഒരു വീട്ടിൽ കുഞ്ഞിനെ പഠിക്കാനിരുത്തുന്ന ഉമ്മ, പഠിപ്പിച്ച് കഴിഞ്ഞ ഉസ്താദിന് ചായക്കൊപ്പം കഴിക്കാൻ, കഷ്ടപ്പെട്ട് ഒപ്പിച്ച് രണ്ട് കൈ പത്തിരിയുണ്ടാക്കി കൊടുക്കുമ്പോൾ, മകൻ അതിൽ നിന്ന് ഒന്ന ആവശ്യപ്പെടുന്നുണ്ട്. ഉസ്താദ് ഒരെണ്ണം ബാക്കി വെക്കുമെന്നും അപ്പോൾ ഉമ്മ അത് തരാമെന്നും മകനോട് പറഞ്ഞ് സമാധാനിപ്പിച്ചെങ്കിലും രണ്ടാമത്തെ പത്തിരിയിൽ ഉസ്താദ് കൈ വെച്ചപ്പോൾ പഴി പറഞ്ഞ് അട്ടഹസിച്ച് ആ മകൻ വാവിട്ട് കരഞ്ഞ ദയനീയാവസ്ഥയാണ്, ഭക്ഷണം ആർക്കും നൽകാതെ നശിപ്പിക്കുന്ന പുതു തലമുറയുടെ പ്രവർത്തികളും കോപ്രായങ്ങളും കാണുമ്പോൾ പഴമക്കാർ ഓർത്ത് പോകുന്നതും. ഉള്ളത് ഇല്ലാത്തവന് കൊടുക്കണം. നിന്നെ പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കണം. പട്ടിണിയിൽ അകപ്പെട്ട കുഞ്ഞ് കാൺകെ ഒരു പഴതൊലി പോലും വലിച്ചെറിയരുതെന്നും, അയൽവാസി പട്ടിണി കിടക്കുമ്പോൾ, വയറ് നിറച്ചുണ്ണുന്നവർ വിശ്വാസിയെയല്ലെന്നും പ്രവാചകർ നമ്മെ പഠിപ്പിച്ചത്, പ്രസംഗിക്കുന്നവരാണ് ഈ വക വേദികൾ ഒരുക്കുന്നതും, അവരുടെ മുന്നിലാണ് ഈ ആർഭാടങ്ങളത്രയും കാണിക്കുന്നതെന്ന് ഓർക്കുമ്പോളാണ് ഇതൊക്കെ പലർക്കും സഹിക്കാനാവാത്തതും. പറഞ്ഞ് പോകുന്നതും. താഴെ പറയുന്ന മഹത് വചനങ്ങൾ പഠിച്ചവരും പാടുന്ന വരുമാണ് ഇതെല്ലാം മറക്കുന്നതും, ഇതിനെല്ലാം കൂട്ട് നിൽക്കുന്നതും. ദൈവത്തെ മറന്ന് അതിക്രൂരന്മാരായി മാറിക്കൊണ്ടിരിക്കുന്നതും. നമ്മുടെ സഹോദരങ്ങളെ ക്രൂരമായി മർദ്ദിച്ച് അവശരാക്കുന്നതും.

'കണ്ടുകണ്ടങ്ങിരിക്കും ജനങ്ങളെ കണ്ടില്ലെന്നു വരുത്തുന്നതും ഭവാൻ. രണ്ട് നാലുദിനം കൊണ്ടൊരുത്തനെ തണ്ടിലേറ്റി നടത്തുന്നതും ഭവാൻ. മാളിക മുകളേറിയ മന്നന്റെ തോളിൽ മാറാപ്പു കേറ്റുന്നതും ഭവാൻ.'

ഈ വചനങ്ങളെല്ലാം മറക്കുകയാണ് മനുഷ്യർ. നമ്മുടെ നേതൃത്വവും. കാശ് കുടുക്ക പലരുടെയും ജീവിതം തന്നെ മാറ്റി മറിക്കുന്നുണ്ട്. പിച്ചക്കാരനാകുമ്പോഴാണ് ഈ ഭീകരൻ നമ്മിൽ അടുത്ത് കൂടുന്നതും.

പിച്ച കാശ് നിറച്ച് കാശ് കുടുക്കയും കെട്ടിപിടിച്ച്, അന്തിയുറങ്ങി ഏണീക്കുന്നവർ പലരും ഒരു നേരം പോലും ഒരു നല്ല ഭക്ഷണം കഴിക്കാൻ സമയം കണ്ടെത്താത്തവരാണു താനും.

'കൂടയില്ലാരും പിറക്കുന്ന നേരത്തും, കൂടയില്ലാരും മരിക്കുന്ന നേരത്തും, മദ്ധ്യേയിങ്ങനെ കാണുന്ന നേരത്ത് മത്സരിക്കുന്നതെന്തിന് നാം വൃഥാ!'

ഇങ്ങനെയുള്ള വചനങ്ങളെല്ലാം പഠിച്ചിട്ടും, ഓതിയിട്ടും, ഒട്ടും ഉൾകൊള്ളാതെ കൂട്ടം കൂടി അടിപിടി കൂടുമ്പോൾ ഈ വേദങ്ങളിൽ നിന്നെല്ലാം നാം വിദ്യാസമ്പന്നർ എന്താണ് നേടിയത് എന്നൊന്ന് ചിന്തിക്കേണ്ടത് അനിവാര്യമാണ്. മതചിഹ്നങ്ങളേന്തി ആദർശം പറഞ്ഞ്, ആവേശം കൊള്ളുന്നവർ പലരും പ്രവൃത്തിയുടെ കാര്യത്തിലെന്നും പിറകിലാണെന്നതും ഏറെ സങ്കടകരമാണ്. നമുക്ക് ദഹിക്കാനാവാത്ത പല വക നിക്ഷേപങ്ങളെക്കുറിച്ചും കാശ് കുടുക്കാ കഥകളും ഒപ്പം പണം സ്വരൂപിക്കുന്നതിനെപ്പറ്റിയും എല്ലാം പറഞ്ഞിട്ടും, കുറിച്ചിട്ടും, കാശ് കുടുക്കയുടെ ചില ഭീകരതയിലോട്ട് നാം ഇപ്പോഴും എത്തിയില്ലല്ലോ, അല്ലെ. നമ്മുടെ കൈയിൽ വന്നെത്തുന്ന 5-10 രൂപയായ നോട്ടും ചില്ലറയുമെല്ലാം സുഗമമായ സാമ്പത്തിക വിനിമയത്തിനുള്ളതാണെന്ന് മനസ്സിലാക്കാതെയാണ് നാം ഒരു കാശ് കുടുക്കക്ക് അടിമപ്പെട്ട് ഉള്ളതെന്തൊ അത് കാശ് കടുക്കയിൽ നിക്ഷേപിച്ച് സംതൃപ്തരാകാൻ നോക്കുന്നത് മണ്ടത്തരമാണ്. ചില്ലറ പൈസ ഒട്ടും ആവശ്യമില്ലാത്തവർ അവ കാശ് കുടുക്കയിൽ നിക്ഷേപിക്കുമ്പോൾ കൂലി വേലയുംകഴിഞ്ഞ് ഇവിടെ ചില്ലറ കൊടുത്ത് ബസ്സുകളിൽ തിങ്ങി ഞെരുങ്ങി യാത്ര ചെയ്യേണ്ടി വരുന്ന സാധാരണക്കാരനാണ് ചില്ലറ നൽകാനാവാത്തതിന്റെ പേരിൽ അവഗണിക്കപ്പെടുന്നതും അടിപിടി കൂടേണ്ടി വരുന്നതും. യാത്രയിൽ വഴിയിൽ തഴപ്പെടുന്നതും, ഇറങ്ങേണ്ടി വരുന്നതും. ചില്ലറയില്ലാതെയും മന:പൂർവ്വം നൽകാതെയും യാത്രയിൽ ടിക്കറ്റിന്റെ പുറത്ത് കണക്കെഴുതി, ബാക്കി ഇറങ്ങുമ്പോൾ തരാമെന്ന് പറഞ്ഞ് കൊടുക്കാൻ സാധിക്കാത്തതും മന:പൂർവ്വം കൊടുക്കാത്തതുമാണ് തർക്കത്തിനും, വൻ അടിപിടിക്കും കാരണങ്ങളാകുന്നതും. പുറത്തോട്ടിറങ്ങിയാൽ, സാധാരണക്കാർക്കിടയിൽ ഏറ്റവും കൂടുതൽ വാക്ക് തർക്കങ്ങൾ ഉണ്ടാകുന്നതും, കാണുന്നതും ചില്ലറയെ ചൊല്ലി തന്നെയാണ്. നമ്മുടെ വീടുകളിൽ ഉറക്കം നടിച്ച് ഒളിഞ്ഞിരിക്കുന്ന കാശ് കുടുക്കയും നിക്ഷേപകരും വൻ ഭീകരതയാണ് ഇവിടങ്ങളിൽ സൃഷ്ടിക്കുന്നതും.

ഭിന്നശേഷിക്കാർക്കായി, വൃദ്ധസദനങ്ങൾക്കായി, അനാഥശാലകൾക്കായി, ആരോരുമില്ലാത്തവരെ സംരക്ഷിച്ച് പരിപാലിക്കാനായി നാം ചെന്നെത്തുന്നതും ഓമന പേരിനാൽ അറിയപ്പെടുന്ന 'ചാരിറ്റി ബോക്സ്' എന്ന കാശ് കുടുക്കയിലാണ്. കോടികൾ വരുമാനമുള്ളവർ, ഇവരെയൊക്കെ പട്ടിണി പാവങ്ങളാക്കാതെ സംരക്ഷിക്കേണ്ടത് അവരുടെ കടമയെന്നിരിക്കെ, ലക്ഷങ്ങൾ കൊടുക്കാൻ സൗകര്യങ്ങമുള്ളവർ, അവർ മതി മറന്ന് അഹങ്കരിക്കുകയാണിന്ന്. ദൈവം നമ്മെ ഏല്പിക്കുന്ന ധനമത്രയും സത്യത്തിന്റെ മാർഗ്ഗത്തിൽ ചിലവഴിക്കണമെന്ന് നമ്മെ പഠിപ്പിക്കുമ്പോഴും നമ്മുടെ സഹോദരങ്ങൾക്കായി ഇങ്ങനെ നയാ പൈസകൾ ഈ കാശ് കുടുക്കകളിൽ ഒതുക്കുന്നതും ക്രൂരതയല്ലെ. അവർ ഭീകരരല്ലെ? ഈ സമൂഹത്തെ അപമാനിക്കുകയും നാണം കെടുത്തുകയും തരം താഴ്ത്തുകയുമാണ് ഈ കോടീശ്വരന്മാർ ചെയ്യുന്നതും. ലക്ഷകണക്കിന് കാശ് കുടുക്ക

# Building a Storybrand

## Donald Miller

## പുസ്തക പരിചയം




New York Times best-selling author Donald Miller uses the seven universal elements of powerful stories to teach listeners how to dramatically improve how they connect with customers and grow their businesses.Donald Miller's StoryBrand process is a proven solution to the struggle business leaders face when talking about their businesses. This revolutionary method for connecting with customers provides listeners with the ultimate competitive advantage, revealing the secret for helping their customers understand the compelling benefits of using their products, ideas, or services. Building a StoryBrand does this by teaching listeners the seven universal story points all humans respond to, the real reason customers make purchases, how to simplify a brand message so people understand it, and how to create the most effective messaging for websites, brochures, and social media.Whether you are the marketing director of a multibillion-dollar company, the owner of a small business, a politician running for office, or the lead singer of a rock band, Building a StoryBrand will forever transform the way you talk about who you are, what you do, and the unique value you bring to your customers.

Amazon Kindle edition Rs.389.50

കളിൽ ഈ വക സ്ഥാപനങ്ങളെല്ലാം തന്നെ തളക്കപ്പെട്ടിരിക്കുകയാണിന്ന് ഒപ്പം നാട്ടിലെങ്ങും ചില്ലറ ക്ഷാമം പെരുകുന്നതും ഇതുകൊണ്ടാക്കെ തന്നെയാണ്. ഇവിടത്തെ ഒരു പ്രധാന സ്ഥാപനം 10,000 കണക്കിന് കാശ് കുടുക്കകളാണ് നാടെങ്ങും സ്ഥാപിച്ചിരിക്കുന്നതും. ഇടക്കിടെ ലക്ഷങ്ങൾ നൽകാൻ കഴിവുള്ള മുതലാളിമാരാണ് ഇവരെയെല്ലാം കണ്ടില്ലെന്ന് നടിക്കുന്നതും, നയാ പൈസക്കാരാക്കി പട്ടിണിയിലകപ്പെടുത്തുന്നതും. മുഴുവൻ ജനങ്ങളെയും തമ്മിൽ അടുപ്പിക്കുന്നുമെന്നും സംരക്ഷിക്കുമെന്നും വ്യാജേന പ്രചരണങ്ങൾ നടത്തി ഒട്ടും പുറത്തിറങ്ങാത്ത ഭരണകർത്താക്കളും സാധാരണക്കാരനെ തമ്മിലടിപ്പിക്കുന്നവർ ഇവരും ഭീകരന്മാരെന്നുള്ളതിൽ സംശയലേശമന്യേ തെളിഞ്ഞിരിക്കുകയാണിന്ന്. ഖജനാവെന്ന വൻകാശ് കുടുക്കയും കെട്ടിപിടിച്ച് ഇരുട്ടാക്കുകയാണ് ഇവർ നാടെങ്ങും. ഇവരെല്ലാം തരം താഴ്ന്ന കാശ് കുടുക്ക പരമ്പരക്കാരാണുതാനും. ഇവരാണ് കുത്തക മുതലാളിമാരുടെ ഒത്താശക്കാരായും കങ്കാണികളായും കഞ്ഞികളായും സൃഷ്ടിക്കപ്പെടുന്നതും. ഇവർ തന്നെയാണ് കാശ് കുടക്കയുടെ വക്താകളായി മാറിയിരിക്കുന്നതും.

വൻകിടക്കാരെന്ന പേരിൽ പാവപ്പെട്ടവന്റെ ചില്ലറ പൈസകൾ തട്ടിയെടുക്കുന്നതും ഇവർ തന്നെ. പാവങ്ങളുടെ പിച്ച ചട്ടിയിൽ കൈയിട്ട് വാരുന്നത് പല വിധത്തിലാണിവർ. 99/199 /1099 എന്നിങ്ങനെ വില കാണിച്ച് വിലക്കുറവെന്ന തന്ത്രങ്ങൾ മെനഞ്ഞുണ്ടാക്കി, ബാക്കി വരുന്ന ഒരു രൂപ തട്ടിയെടുത്ത് ദിനന്തോറും വിൽക്കുന്ന ലക്ഷകണക്കിന് വരുന്ന സോപ്പ്, ചീപ്പ്, കണ്ണാടികളിൽ നിന്ന് ഈ പരമ്പരാഗത കപട കച്ചവടക്കാർ കോടാനുകോടി രൂപയാണ് ഒരു ദിവസത്തെ കച്ചവടത്തിൽ നിന്ന് ഉണ്ടാക്കുന്നതും. ഒപ്പം ഇവർ കാശ് കുടുക്കയെകൂട്ടുപിടിച്ച്, പേരും ചൊല്ലി ഇങ്ങനെയുള്ള ഒരു രൂപ തട്ടിപ്പിലൂടെ ഭീകരാന്തരീക്ഷം സൃഷ്ടിക്കുന്നത് സാധാരണക്കാർ പലരും മനസ്സിലാക്കാതെ പോകുന്നു. സർക്കാർ അധികാരികൾ കുത്തകകളുടെ കൂട്ട് കച്ചോടക്കാരാകുന്നതും ശിങ്കിടി കളാകുന്നതും ജനങ്ങളെ ചതിക്കുന്നതും പലർക്കും തിരിച്ചറിയാനാവുന്നുമില്ല. ചില്ലറ ഇല്ലെന്ന് ചൊല്ലി ഇവർ തട്ടുന്നത് കോടികളും. അതിന് വളം വെച്ച് കൊടുക്കുന്നതിൽ വീട്ടിലിരിക്കുന്ന കാശ് കടുക്കയുടെ പങ്ക് ഏറെ വലുതാണെന്ന് നാം മനസ്സിലാക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

'റൗണ്ട് ഫിഗർ' എന്ന ഓമനപേരിൽ എല്ലാറ്റിനും വിലയിങ്ങനെയാകുന്നതും ചില്ലറയില്ലായ്മയാണെന്ന് മനസ്സിലാക്കി, ഈ കാശ് കുടുക്കയെന്ന ഭീകരനെ തച്ചുടച്ച് വീട്ടിൽ നിന്നും, ഒപ്പം നാട്ടിൽ നിന്നും ഓടിക്കുക. ഇത് ഒരു ചെറു കാര്യമാണെന്ന് തോന്നിയിരുന്നുവല്ലെ. അല്ലേ. നാട്ടിൽ കലാപമുണ്ടാക്കുന്നതിൽ ഈ ചെറു മൺപാത്രത്തിനും ഏറെ പങ്കുണ്ട്. നീർക്കോലി കടിച്ചാലും അത്താഴം മുടങ്ങും. എന്റെ കാഴ്ചപ്പാടിൽ കാശ് കുടുക്കയും ഒരു കൊടും ഭീകരൻ തന്നെ, കങ്കാണിയും. ●



**ആസിഫ് അലി കോമു**
മാനേജിംഗ് ഡയറക്ടർ
കോമു സൺസ് പ്രൊഡക്ഷൻസ്

Homage

# രാമചന്ദ്ര ബാബു



പൂനെ ഫിലിം ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് ഛായാഗ്രഹണം പഠിച്ചിറങ്ങിയ രാമചന്ദ്ര ബാബു പൂണെയിലെ സഹപാഠിയായിരുന്ന ജോൺ അബ്രഹാമിന്റെ ചിത്രത്തിലൂടെയാണ് അരങ്ങേറ്റം കുറിച്ചത്. വിദ്യാർത്ഥികളെ ഇതിലെ ഇതിലെ ആയിരുന്നു അദ്യ സിനിമ. നിർമാല്യം, ബന്ധനം, സ്വപ്നാടനം, മേള, കോലങ്ങൾ, ദ്വീപ്, അമ്മെ അനുപമെ, ഇതാ ഇവിടെ വരെ, വാടകയ്ക്കൊരു ഹൃദയം, രതിനിർവേദം, ചാമരം, വടക്കൻ വീരഗാഥ, കന്മദം തുടങ്ങിയവയാണ് ഛായാഗ്രഹണം നിർവഹിച്ച ചില പ്രധാന സിനിമകൾ. നാലുതവണ മികച്ച ഛായാഗ്രാഹകനുള്ള സംസ്ഥാന അവാർഡും മറ്റ് ഒട്ടേറെ അവാർഡുകളും ലഭിച്ചിട്ടുണ്ട്. മലയാളത്തിന് പുറമെ തമിഴ്, തെലുങ്ക്, ഹിന്ദി, അറബി, ഇംഗ്ലീഷ് ഭാഷകളിലായി നൂറ്റിനാൽപതോളം ചിത്രങ്ങൾക്ക് ഛായാഗ്രഹണം നിർവഹിച്ചിട്ടുണ്ട്. മലയാള സിനിമാ ഛായാഗ്രഹണ രംഗത്തെ സമഗ്രമായ മാറ്റത്തിൽ നിർണ്ണായക പങ്കുവഹിച്ച യാളാണ് അദ്ദേഹം. മലയാളത്തിലെ ആദ്യ സിനിമാസ്കോപ് ചിത്രമായ ഐ.വി. ശശിയുടെ അലാവുദ്ദീനും അത്ഭുതവിളക്കും എന്ന സിനിമയ്ക്ക് ക്യാമറ ചലിപ്പിച്ചതും ഇദ്ദേഹമായിരുന്നു. 72-ാംമത്തെ വയസ്സിൽ 2019 ഡിസംബർ 21 ന് അന്തരിച്ചു.

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



മധു വയ്പന

# മധു വയ്പന എന്ന പ്രതിഭ

ഭാഗം–2

ആദ്യലക്കം തന്നെ ഞാൻ ഏറെ താൽപര്യത്തോടെ ഈ പ്രസിദ്ധീകരണം വായിച്ചു തീർത്തു. എന്റെ മനസ്സിൽ ഉണ്ടായിരുന്ന ഒരു സിനിമാ പ്രസിദ്ധീകരണത്തിന്റെ ഛായയിൽ തന്നെയാണ് മധുവയ്പന ഇതിനെ അണിയിച്ചൊരുക്കിയിരുന്നത്. എന്നെ അതിശയിപ്പിച്ച സംഗതി ഇംഗ്ലണ്ടിൽ നിന്നും പ്രസിദ്ധീകരിച്ചിരുന്ന 'ടിറ്റ്ബിറ്റ്സ' (Titbits weekly) വാരികയുടെ ഒരു സ്റ്റൈൽ അതിലെ ചില കാർട്ടൂൺ ചിത്രങ്ങൾപോലും ഛായയുടെ ചില കൗതുകകരവും വിമർശനാത്മകവുമായ പംക്തികളിൽ സ്ഥാനം പിടിച്ചിരുന്നു.

സാഹിത്യ അക്കാദമി വക പ്രസിദ്ധീകരണങ്ങളുടെ എഡിറ്ററായിരുന്ന മധു വയ്പന പിന്നെ തിരുവനന്തപുരത്തേക്ക് തന്നെ മടങ്ങി. അവിടെ നിന്നും 'ഛായ' ദ്വൈവാരികയുടെ ചീഫ് എഡിറ്ററായി ചാർജ് എടുത്തു. മാനേജിംഗ് എഡിറ്റർ പി. സി.ജോസഫ് ആയിരുന്നു. ലീഡർ കരുണാകരനുമായി നല്ല അടുപ്പമുള്ള ഒരു പത്രപ്രവർത്തകനാണ് ജോസഫ്. എസ്. രാജേന്ദ്രൻ എന്ന ആർട്ടിസ്റ്റിന്റെ കരവിരുത് ഏറെ ഗുണം ചെയ്തു ഛായ ദ്വൈവാരികയ്ക്ക്.

ആദ്യലക്കം തന്നെ ഞാൻ ഏറെ താൽപര്യത്തോടെ ഈ പ്രസിദ്ധീകരണം വായിച്ചു തീർത്തു. എന്റെ മനസ്സിൽ ഉണ്ടായിരുന്ന ഒരു സിനിമാ പ്രസിദ്ധീകരണത്തിന്റെ ഛായയിൽ തന്നെയാണ് മധുവയ്പന ഇതിനെ അണിയിച്ചൊരുക്കിയിരുന്നത്. എന്നെ അതിശയിപ്പിച്ച സംഗതി ഇംഗ്ലണ്ടിൽ നിന്നും പ്രസിദ്ധീകരിച്ചിരുന്ന 'ടിറ്റ്ബിറ്റ്സ' (Titbits weekly) വാരികയുടെ ഒരു സ്റ്റൈൽ. അതിലെ ചില കാർട്ടൂൺ ചിത്രങ്ങൾപോലും ഛായയുടെ ചില കൗതുകകരവും വിമർശനാത്മകവുമായ പംക്തികളിൽ സ്ഥാനം പിടിച്ചിരുന്നു. പ്രത്യേകിച്ച് അഭ്രവിശേ




ഷത്തിന്റെ ലേഔട്ട് പോലും ടിറ്റ്ബിറ്റ്സിനോട് കിടപിടിക്കുന്ന രീതിയിലാണ്. അങ്ങിനെയാണ് ഛായയിലേക്ക് വീണ്ടും വീണ്ടും കാർട്ടൂണുകൾ വരച്ചയ്ക്കാൻ തുടങ്ങിയത്.

അങ്ങനെ ഗംഭീരമായി 'ഛായ' മുന്നേറുന്നതിനിടയ്ക്ക് ഒരു നാൾ പുറത്തിറങ്ങിയ ദൈവാരികയിൽ മധുവയ്പനയുടെ പേര് കണ്ടില്ല. പകരം എഡിറ്ററുടെ സ്ഥാനത്ത് കടവിൽ ശശിയുടെ പേരുണ്ട്. മാസികയ്ക്ക് ഒരു ഓജസില്ലായ്മ. പതിയെപ്പതിയെ 'ഛായ' നിലച്ചു. പിന്നീട് കാണുന്നത് ഹെൻട്രിയുടെ ഉടമസ്ഥതയിൽ പുറത്തിറങ്ങിയ 'സൂം' സിനിമാ വാരികയിലാണ്. ഛായയേക്കാൾ ഒരു പടികൂടി മെച്ചമായിരുന്നു 'സൂം'. 'യവനിക' സിനിമയുടെ നിർമ്മാതാവായ ഹെൻട്രി യവനികയുടെ അക്ഷരങ്ങൾപോലെ തന്നെയായിരുന്നു 'സൂം' എന്ന ടൈറ്റിലും ചെയ്തിരുന്നത്. വലിയ പോസ്റ്റർ രൂപത്തിലുള്ള കലണ്ടർ മറ്റൊരു പുതുമയായിരുന്നു. സിനിമാ താരങ്ങളേയും മറ്റ് സാങ്കേതിക വിദഗ്ദ്ധരേയും യഥാർത്ഥ രീതിയിൽ അവതരിപ്പിക്കുകയും അവരുടെ മോശം ചെയ്തികൾക്കും അഹങ്കാരത്തിനും കനത്ത അടിനൽകുന്ന പംക്തികളും ലേഖനങ്ങളും കൊണ്ട് 'സൂം' വളരെവേഗം മലയാള സിനിമാപ്രേമികൾക്കിടയിൽ വലിയ സ്ഥാനം നേടുകയുണ്ടായി. സിനിമയുടെ മുൻനിരയിൽ നിന്നിരുന്നവർ ഭീഷണിയുമായി എത്തി. എന്നാൽ മധുവയ്പന തെല്ലും ഭയപ്പെടാതെ മുന്നിൽ നിന്നു പൊരുതുകതന്നെ ചെയ്തു. എന്നാൽ സൂം വാരികയ്ക്കും ആയുസ് കുറവായിരുന്നു. സിനിമാക്കാരുടെ ശക്തമായ എതിർപ്പിനു മുന്നിൽ ഹെൻട്രി എന്ന നിർമ്മാതാവ് മുട്ടുമടക്കിയെന്നു പറഞ്ഞാൽ മതിയല്ലോ.

******** ******** ********

നാട്ടിൽ പൈങ്കിളി മാസിക അല്ലെങ്കിൽ 'മാ' പ്രസിദ്ധീകരണങ്ങൾക്ക് ഏറെ പ്രിയം വർദ്ധിച്ചകാലം. മധുവയ്പന പ്രത്യേകിച്ച് പണിയൊന്നുമില്ലാതെ തിരുവനന്തപുരത്ത് ഇരിക്കുന്നു. ചില സുഹൃത്തുക്കളുടെ പ്രേരണയാൽ വിജയകൃഷ്ണന്റെ ഉടമസ്ഥതയിൽ പ്രസിദ്ധീകരിക്കാനുദ്ദേശിച്ചുള്ള 'ഉത്രം' ദൈവാരികയുടെ ഉത്തരവാദിത്വം മധുവയ്പന മനസ്സില്ലാമനസ്സോടെ ഏറ്റെടുത്തു. 1984 ഫെബ്രുവരിയിൽ ദൈവാരികയായി ഉത്രം പുറത്തു വന്നെങ്കിലും അതിൽ പേരുവയ്ക്കാൻ മധു തയ്യാറായില്ല. എഡിറ്ററും മാനേജിംഗ് എഡിറ്ററും വിജയകൃഷ്ണൻ തന്നെയായിരുന്നു. എങ്കിലും പറയട്ടെ, മറ്റു ജനപ്രിയ വാരികകളായ പൈങ്കിളിയിൽ നിന്നും വ്യത്യസ്ഥമായിരുന്നു ഉത്രം ദൈവാരിക. 32 പേജ്. എല്ലാം ബ്ലോക്ക് ആന്റ് വൈറ്റ് എങ്കിലും മനോഹരങ്ങളായിരുന്നു അവയുടെ കവർ ചിത്രങ്ങൾ. എഡിറ്റോറിയലായി രണ്ട് മനോഹരമായ ഗൗരവമേറിയ കുറിപ്പുകളാണ് കൊടുത്തിരുന്നത്. ഒന്നിൽ 'അർജ്ജുനൻ' എന്ന തൂലികാനാമം കൊടുത്തിരുന്നെങ്കിൽ മറ്റേ കുറിപ്പിൽ പേരൊന്നും ഉണ്ടായിരുന്നില്ല.

രണ്ടാം ലക്കത്തിലെ അദ്യ കുറിപ്പ് ഇങ്ങനെയായിരുന്നു. പാൽപ്പായസവും ജന്മാവകാശവും എന്നതായിരുന്നു തലക്കെട്ട്. ഏശാവും യാക്കോബും ഇരട്ടകളായിരുന്നു. നാട്ടുനടപ്പനുസരിച്ച് മൂത്തപുത്രനാണ് പിതൃത്വത്തിനവകാശം. ഇരട്ടകളാണെങ്കിൽ ആദ്യം

പൂർണ്ണമായും പൈങ്കിളി അല്ലാതിരുന്നതിനാലാകാം പൈങ്കിളി പ്രേമികൾ വാങ്ങി വായിച്ചതുമില്ല. ഗൗരവ വായനക്കാർ കണ്ടതായി ഭാവിച്ചുമില്ല. ഒടുവിൽ 'ഉത്രം' അവസാനിപ്പിക്കേണ്ടി വന്നു ജയകൃഷ്ണന്.







ിശ്വസിച്ചാലും ഇല്ലെങ്കിലും
ീകോവിലിലെ
വിളക്കുകൾ

ഡോ. മുരളീ കൃഷ്ണ




പിറന്നവനാണ് മൂത്തവൻ. ഒരിക്കൽ ഇളയൻ ഒന്നാന്തരം പായസം ഉണ്ടാക്കി. പയറും ശർക്കരയും പാലും നെയ്യുമൊക്കെ ചേർത്ത പായസം. ഏശാവിന് കൊതിമൂത്തു

''പായസത്തിൽ പകുതി തരാം ജേഷ്ഠന്റെ ജന്മാവകാശം വിട്ടു തന്നേക്കാമെങ്കിൽ''

''വിശന്നുമരിക്കാറായ എനിക്ക് ജന്മാവകാശംകൊണ്ട് എന്ത് പ്രയോജനം നീഎടുത്തോ എനിക്കു പായസം തരൂ!''

''സത്യം ചെയ്തു പറ.''

''സത്യം....സത്യം....എന്റെ ജന്മാവകാശം നിനക്കു വിട്ടു തന്നിരിക്കുന്നു''

വയറുനിറയെ മധുരപ്പായസം കുടിച്ച് മടിയൻ തൃപ്തനായി.

ഇന്നുമില്ലേ ഇത്തരം മടിയന്മാർ?


നിറം പകർന്ന
നിമിഷങ്ങൾ

വേണാട്ടു

നൈമിഷീക സുഖത്തിനു വേണ്ടി എന്തു വേണമെങ്കിലും ഉപേക്ഷിക്കാൻ സന്നദ്ധരായ ഏശാവിന്റെ അനുയായികൾ ആയിരക്കണക്കിനുണ്ട്. മദ്യപാനികൾ ഇത്തരക്കാരല്ലേ? മദ്യസേവയിലൂടെ വമ്പിച്ച സ്വത്തുക്കൾ ധൂർത്തടിച്ച് പരമദരിദ്രവാസികളായ അനേകമാളുകൾ നമുക്കുചുറ്റുമുണ്ട്. വിചാരമില്ലാതെ, വിവേകം വെടിഞ്ഞ് വികാരത്തിന് അടിമകളാകുന്ന വിഡ്ഢികൾ. മൂല്യങ്ങൾ ബലികഴിച്ച് താൽക്കാലിക ലാഭം തേടുന്ന ശൂന്യബുദ്ധികൾ ! ഇതേ നിലവാരത്തിലുള്ള ഒട്ടേറെ മികച്ച കുറിപ്പുകൾ മധുവയ്പന പേരുവയ്ക്കാതെ അതിൽ എഴുതിയിരുന്നു. ഡോ.മുരളികൃഷ്ണയുടെ വിശ്വസിച്ചാലും ഇല്ലെങ്കിലും, സുകുമാർ എഴുതുകയും വരയ്ക്കുകയും ചെയ്തിരുന്ന കഷായം പംക്തി, മാത്യു മരങ്ങാട്ടുപിള്ളിയുടെ യാത്രാവിവരണം, കിളിമാനൂർ ചന്ദ്രന്റെ പള്ളിക്കൂടം കഥകൾ, കുട്ടികൾക്കായുള്ള പംക്തി - മൊട്ടുകൾ, ലക്ഷ്മീദേവിയുടെ ഗൃഹദീപം, കാർട്ടൂണിസ്റ്റ് മോഹന്റെ 'ഈ നാട്' ഫുൾപേജ് കാർട്ടൂൺ പി.ആർ.ശ്യാമള, ജോയിക്കുട്ടി പാലത്തിങ്കൽ, വിഷ്ണു, ഏറ്റുമാനൂർ ജോസഫ് മാത്യു, സാജൻ കല്പറ്റ എന്നിവരുടെ നോവലുകൾ. അവയ്ക്ക് മനോഹരമായി ചിത്രങ്ങൾ വരച്ചിരുന്നത് ആർട്ടിസ്റ്റ് ദിവാകരനായിരുന്നു. പൂർണ്ണമായും പൈങ്കിളി അല്ലാതിരുന്നതിനാലാകാം പൈങ്കിളി പ്രേമികൾ വാങ്ങി വായിച്ചതുമില്ല. ഗൗരവ വായനക്കാർ കണ്ടതായി ഭാവിച്ചുമില്ല. ഒടുവിൽ 'ഉത്രം' അവസാനിപ്പിക്കേണ്ടി വന്നു ജയകൃഷ്ണന്. ●



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com

# വിൽപ്പനയുടെ രസതന്ത്രം

വിൽപ്പനയുടെ അവതരണത്തിനിടയിൽ ഇതെങ്ങനെയുണ്ട് ഇഷ്ടപ്പെട്ടോ? 'അല്ലെങ്കിൽ ഇതിന്റെ പ്രത്യേകതകൾ എങ്ങിനെയുണ്ട് '? എന്നൊക്കെ ഉപഭോക്താവിനെക്കൂടി ഉൾപ്പെടുത്തിയുള്ള ഒരു സംസാര ശൈലിയാണ് വിൽപ്പനക്ക് ഏറ്റവും അനുയോജ്യമായിട്ടുള്ളത്. ഉപഭോക്താവിനെ ആകർഷിച്ചു നിർത്താൻ കഴിയുന്ന ഒരു സംഭാഷണ ശൈലിയാണത്.

---

വിൽപ്പന പ്രക്രിയയുടെ ഏറ്റവും ദുഷ്കരമായ ഭാഗമാണ് വിൽപ്പന പ്രക്രിയ അവസാനിപ്പിക്കുക എന്നത്. ഉപഭോക്താവിന് നിങ്ങളുടെ സേവനമോ ഉത്പന്നമോ വിൽക്കുക എന്നത് നിങ്ങളുടെ ഉത്പന്നങ്ങളുടെ പര്യവസാന ഭാഗമാണ്. പലരും ബുദ്ധിമുട്ട് നേരിടുന്ന ഭാഗവും ഇതു തന്നെയാണ്.

വിൽപ്പനയുടെ അവതരണത്തിനിടയിൽ ഇതെങ്ങനെയുണ്ട് ഇഷ്ടപ്പെട്ടോ?'അല്ലെങ്കിൽ ഇതിന്റെ പ്രത്യേകതകൾ എങ്ങിനെയുണ്ട്?'എന്നൊക്കെ ഉപഭോക്താവിനെക്കൂടി ഉൾപ്പെടുത്തിയുള്ള ഒരു സംസാര ശൈലിയാണ് വിൽപ്പനക്ക് ഏറ്റവും അനുയോജ്യമായിട്ടുള്ളത്. ഉപഭോക്താവിനെ ആകർഷിച്ചു നിർത്താൻ കഴിയുന്ന ഒരു സംഭാഷണ ശൈലിയാണത്.

വിൽപ്പന അവതരണവേളയിൽ ഉപഭോക്താവിന്റെ ഭാഗത്തുനിന്ന് എതിരഭിപ്രായങ്ങൾ സ്വഭാവികമായും ഉണ്ടാകും. ഇത്തരം എതിരഭിപ്രായങ്ങളെ എതിർത്ത് ഉപഭോക്താവിനെ കൊച്ചാക്കുന്ന ശൈലി ഒരിക്കലും സ്വീകരിച്ചുകൂടാ. ഇത്തരം എതിർപ്പുകളെ അംഗീകരിച്ചുകൊണ്ടു തന്നെ അവക്കുള്ള ഉത്തരം ശാന്തമായി നൽകുക. വിൽപ്പനക്ക് ഏറ്റവും നല്ലത് സംയമനശൈലി തന്നെയാണ്. ഉപഭോക്താവിന്റെ എതിർപ്പുകളെ ഒഴിവാക്കാനായി എന്നാൽ വിൽപ്പന നടത്തി ഉപഭോക്താവിന്റെ കയ്യിൽനിന്നും പണം എങ്ങിനെ വാങ്ങാൻ കഴിയും എന്നതാണ് മിക്ക വിൽപ്പന ജീവനക്കാരുടെയും പരാജയത്തിന്റെ പ്രധാന കാരണം.

വിൽപ്പന അവസാനിപ്പിക്കാൻ നാല് തന്ത്രങ്ങളാണ് വിപണനവിദഗ്ധർ ചൂണ്ടിക്കാട്ടുന്നത്. ഇതിൽ ഏറ്റവും പ്രധാനമാണ് എണ്ണം ആരായുക എന്നത്.

ഉൽപ്പന്നത്തെക്കുറിച്ച് വിശദീകരിച്ചു കഴിഞ്ഞാൽ, ഉപഭോക്താവ് അത് വാങ്ങാൻ തയ്യാറാണെന്ന് തോന്നിക്കഴിഞ്ഞാൽ നിങ്ങളുടെ 'ഭാഗത്തുനിന്ന് ഒരു ചെറു പ്രേരണയെ ആവശ്യമുള്ളൂ.



''സർ,

അപ്പോൾ എത്ര എണ്ണത്തിന് ബില്ലെഴുതണം. ഒരു ഡസൺ മതിയോ?'

നിങ്ങളുടെ ലക്ഷ്യം വെറും ഒന്ന് മാത്രമായിരിക്കും. വാങ്ങൽ ഉറപ്പിക്കണോ വേണ്ടയോ എന്ന ചിന്താക്കുഴപ്പത്തിൽ നിൽക്കുന്ന അദ്ദേഹം ഉടനെ പ്രതികരിക്കും. ''അയ്യോ എനിക്ക് ഒന്ന് മതി. താങ്കൾ ലക്ഷ്യം വിജയകരമായി നേടിയെന്ന് ചുരുക്കം. അദ്ദേഹത്തിന്റെ മനസ്സിലിരിപ്പ് വാങ്ങിക്കൂടാ എന്നതാണെന്നും ഒരേ ഒരു സംശയം എത്ര എണ്ണം എന്നതിൽ മാത്രമാണെന്നുള്ള വ്യംഗ്യമാണ് ഇതിലൂടെ നിങ്ങൾ നൽകുന്നത്.

മറ്റൊരു തന്ത്രമാണ് വിവരങ്ങൾ ആരായൽ. ഉപഭോക്താവിനോട് ചോദിക്കുക. സർ ഏതു മോഡലാണ് എടുക്കുന്നത്?, ആദ്യം കണ്ട മോഡൽ ആ ചുവന്ന നിറത്തിലുള്ളത് മതിയോ?'

ഇവിടെയും നിങ്ങൾ ഉപഭോക്താവിന് രണ്ടേ രണ്ട് തിരഞ്ഞെടുക്കാനുള്ള അവസരമേ നൽകുന്നുള്ളൂ. ഒന്നുകിൽ ഇതുവാങ്ങുക അല്ലെങ്കിൽ മറ്റേത് വാങ്ങുക. അതായത് വാങ്ങുക എന്ന തിരഞ്ഞെടുപ്പ് മാത്രം. ഇവിടെയും ആദ്യത്തെ മനശാസ്ത്രമാണ് പ്രവർത്തിക്കുന്നത്. മറ്റൊരു രീതിയിൽ വാങ്ങൽ രീതി ആരായൽ. ഉപഭോക്താവിന്റെ വാങ്ങാനുള്ള തീരുമാനത്തിനിടയിലുള്ള സന്ദേഹം ദുരീകരിക്കാനും വാങ്ങാനുള്ള അന്തിമ തീരുമാനത്തിലേക്ക് നയിക്കാനും ഈ രീതി ഉപയോഗിക്കാം.

സർ ഉൽപ്പന്നങ്ങൾ മുഴുവൻ പണവും അടച്ച് സ്വന്തമാക്കുന്നുവോ അതൊ തവണ വ്യവസ്ഥയിൽ വാങ്ങുന്നുവോ'

ഇവിടെയും ഉപഭോക്താവിന് രണ്ട് മാർഗ്ഗങ്ങളെ നൽകുന്നുള്ളൂ.

ഉൽപ്പന്ന ഉപയോഗത്തെക്കുറിച്ചുള്ള നിർദ്ദേശം

വിൽപ്പന നടന്നു കഴിഞ്ഞു എന്ന രീതിയിൽ ഉൽപ്പന്നം എങ്ങിനെ ഉപയോഗിക്കണം എന്ന് വിവരിക്കുക. ഇവിടെ സെയിൽസ്മാന്റെ 'ഭാവം വിൽപ്പന നടന്നു കഴിഞ്ഞു എന്ന രീതിയിലാകണം. പിന്നെ ആലോചിച്ച് നിൽക്കണ്ടകാര്യമില്ല. ഉപഭോക്താവ് രണ്ടാമതൊന്ന് ആലോചിക്കും മുൻപ് വിൽപ്പന നടത്തി പണം കൈക്കലാക്കണം. വിൽപ്പനക്കാരന്റെ സ്മാർട്ട്നസ്സാണ് വിൽപ്പനയുടെ പ്രധാന ഘടകം. സ്മാർട്ട്നസ്സ് എന്ന് പറയുമ്പോൾ തന്റേടവും സംസാരശേഷിയുമെല്ലാം ഇതിൽ ഉൾപ്പെടുന്നു.

വിൽപ്പന വിജയിക്കണമെങ്കിൽ താഴെ പറയുന്ന കാര്യങ്ങൾ കൂടി ശ്രദ്ധിച്ചിരിക്കണം.

1. ഏറ്റവും പ്രധാനപ്പെട്ട കാര്യം അവസാനം പറയുക.

2. എല്ലാ കാര്യങ്ങളും ഉൾപ്പെടുത്തി ചുരുങ്ങിയ വാക്കുകളിൽ സംസാരിക്കുക.

3. ഉപഭോക്താവിനെ ആകർഷിക്കുന്ന സംസാരശൈലി സ്വായത്തമാക്കുക.

4. എതിർപ്പുകളെ സന്തോഷത്തോടെ സ്വീകരിക്കുക.

5. അധികമായി കിട്ടുന്ന ഉത്പന്നങ്ങളെയും സേവനങ്ങളെയും കുറിച്ച് വിവരിക്കുക.

6. അപേക്ഷകളിൽ ഉപഭോക്താവ് ഒപ്പിടേണ്ട സ്ഥലം കൃത്യമായി രേഖപ്പെടുത്തുക.

ഇത്തരം ഫോമുകളിൽ ഉപഭോക്താവിന്റെ പേര് മുൻകൂട്ടി എഴുതുക.

7. ഉത്പന്നത്തിന്റെ പണം അപ്പോൾ തന്നെ വാങ്ങുക

ഉത്പന്നം ദയവായി പിൻവലിക്കാതിരിക്കുക. ഉത്പന്നങ്ങളല്ല അതിന്റെ പ്രയോജനങ്ങളാണ് നിങ്ങൾക്ക് വിൽക്കാനുള്ളത്. ടി.വി ഒരു ഉപകരണമല്ല, അതൊരു വിനോദ വിജ്ഞാന ഉപാധിയാണ്. കംപ്യൂട്ടർ എന്നത് സമയലാഭമുണ്ടാക്കുന്നതും ആസൂത്രണത്തിന് സഹായിക്കുന്നതും പഠനത്തിന് സഹായിക്കുന്നതുമായ ഒന്നാണ്. ഇങ്ങനെ ഉത്പന്നത്തിന്റെ പ്രയോജനക്ഷമതയെ കുറിച്ച് ഒരു പട്ടിക മുൻകൂർ തയ്യാറാക്കുക. എന്ത് പ്രയോജനമാണ് നിങ്ങളുടെ ഉപകരണം ഉപഭോക്താവിന് നൽകുന്നത് എന്നതിനെക്കുറിച്ച് ആകർഷകമായ വിവരം നൽകുക. നിങ്ങളുടെ വിജയം ഉറപ്പായി.

ഉത്പന്നത്തെക്കുറിച്ച് ചിന്തിക്കാതിരിക്കുക. അതിന്റെ പ്രയോജനത്തെക്കുറിച്ച് മാത്രം ചിന്തിക്കുക. നിങ്ങൾ ഒരു വിൽപനക്കാരനാണെങ്കിൽ നിങ്ങളുടെ ഉപഭോക്താവിനെ നിങ്ങൾക്ക് ഇഷ്ടമാണെന്ന ചിന്ത അവരിൽ ജനിപ്പിക്കുക. അതുപോലെ നിങ്ങൾ ഉപഭോക്താവാണെങ്കിൽ ഉത്പന്നത്തെ ആരു വിൽക്കുന്നു എന്നതിലുപരി അതിന്റെ ഗുണമേന്മയെ മാത്രം അടിസ്ഥാനമാക്കി വിലയിരുത്തുക. മനസ്സിൽ നിന്നു വിൽപനക്കാരനെ പൂർണ്ണമായും ഒഴിവാക്കുക.

**************************

ഇൻഷുറൻസ് ഏജന്റിനോട് പോളിസി വാങ്ങാൻ സന്നദ്ധത കാണിച്ചയാൾ:

ഞാൻ മരിച്ചു പോയാൽ എന്റെ ഭാര്യക്ക് ലൈഫ് ഇൻഷുറൻസ് വഴി എന്ത് കിട്ടും?

ലൈഫ് കിട്ടും ●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com

KODAC 200-3 35




ജെ.സി.ഡാനിയേൽ എന്ന സംവിധായകനും റോസി എന്ന നടിയും ജീവൻ കൊടുത്തും ജന്മം നൽകിയ മലയാള സിനിമ ഇന്ന് ഇന്ത്യയിൽ ഏറ്റവും കൂടുതൽ സിനിമകൾ നിർമ്മിക്കുന്നു. കഴിഞ്ഞ ചില വർഷങ്ങളിൽ എണ്ണത്തിൽ കുറവുവന്നെങ്കിലും 2019ൽ 194 സിനിമകളാണ് റിലീസ് ചെയ്തത്.

---

ലോകത്തിലെ ഏറ്റവും വലിയ ബിസിനസ്സാണ് വിനോദ ലോകം, മുഖ്യമായും സിനിമ

നൂറു വർഷങ്ങൾക്കു മുൻപ് ലൂമിയർ സഹോദരന്മാർ ഈ ചലിക്കുന്ന ചിത്രങ്ങളുടെ മൂത്ത പിതാമഹനെ കണ്ടുപിടിച്ചപ്പോൾ ലോകം മുഴുവൻ കീഴടക്കുന്ന ഒന്നായി വളരുമെന്ന് ചിന്തിച്ചിരുന്നില്ല. അവരുടെ കാലത്തോടെ ആ കൗതുകം തീരുമെന്നു കരുതിയവരും ഉണ്ട്.

പിന്നീട് ചെറിയ സിനിമകൾ കറുത്ത കൂടാരങ്ങൾക്കുള്ളിൽ പ്രദർശിപ്പിച്ചു. ഒരു നിക്കലായിരുന്നു പ്രവേശന തുക. അന്നത്തെ വിനോദ ലോകമായ നാടകങ്ങളിലെ നടന്മാരും ആചാര്യന്മാരും സിനിമയുടെ പ്രേക്ഷകരെ നിക്കലോഡിയൻസ് എന്നു കളിയാക്കി വിളിച്ചു.

അന്നത്തെ ഒരു നിക്കൽ പോയി ഇരുന്നൂറും മുന്നൂറും രൂപ ടിക്കറ്റ് വില ഉയർന്ന് 4K യിലും 1 MAX ലും സിനിമ പ്രദർശിപ്പിച്ച് കോടിക്കണക്കിന് രൂപ ലോകം മുഴുവൻ തൂത്തുവാരുന്ന അത്ഭുതമായി മാറി.

ജെ.സി.ഡാനിയേൽ എന്ന സംവിധായകനും റോസി എന്ന നടിയും ജീവൻ കൊടുത്തു ജന്മം നൽകിയ മലയാള സിനിമ ഇന്ന് ഇന്ത്യയിൽ ഏറ്റവും കൂടുതൽ സിനിമകൾ നിർമ്മിക്കുന്നു. കഴിഞ്ഞ ചില വർഷങ്ങളിൽ എണ്ണത്തിൽ കുറവു വന്നെങ്കിലും 2019ൽ 194 സിനിമകളാണ് റിലീസ് ചെയ്തത്.

'1948 കാലം പറഞ്ഞത്' എന്ന സിനിമോടെയാണ് തുടക്കം. 2019 ജനുവരി നാലിനാണ് ആ ചിത്രം റിലീസ് ചെയ്തത്. നവാഗതനായ രാജീവ് നടുവനാട് ആണ് സംവിധായകൻ, 2019ലെ ഒന്നാമൻ.






















2019ലെ 194 - ാമനാണ് സുഗീത് സംവിധാനം ചെയ്ത മൈ സാന്റോ. 2019 ഡിസംബർ 25 ക്രിസ്മസ്ദിനത്തിലാണ് ചിത്രം തീയേറ്ററുകളിലെത്തിയത്.

ഈ 194 ചിത്രങ്ങളുടെ മുടക്കുമുതൽ 805കോടി രൂപയാണെന്നു കണക്കാക്കപ്പെടുന്നു.

ഏറ്റവും കൂടുതൽ പണം നേടിയ ചിത്രങ്ങളായി കണക്കാക്കപ്പെടുന്നത് ഏഴെണ്ണമാണ്.

1. വിജയ് സൂപ്പറും പൗർണ്ണമിയും
2. കുമ്പളങ്ങി നൈറ്റ്സ്
3. ലൂസിഫർ
4. ഉയരെ
5. തണ്ണീർമത്തൻ ദിനങ്ങൾ
6. ആൻഡ്രോയിഡ് കുഞ്ഞപ്പൻ
7. കെട്ട്യോളാണെന്റെ മാലാഖ

വലിയ ചിത്രമായ മാമാങ്കത്തിന്റെ റിപ്പോർട്ടുകൾ കിട്ടിയിട്ടില്ല.

194 ചിത്രങ്ങളിൽ ശതകോടി മുടക്കിയവയും ലക്ഷങ്ങൾ മുടക്കിയവയും ഉണ്ട്. എങ്കിലും ഒരു ആവറേജ് കണക്കെടുത്താൽ 805 ÷ 194 = 4.149 അതായത് ഒരു പടത്തിന്റെ ആവറേജ് നിർമ്മാണ ചിലവ് നാലുകോടി പതിനഞ്ചു ലക്ഷം രൂപ.

എണ്ണൂറുകോടി നിക്ഷേപം നടത്തിയ മലയാള സിനിമയിൽ ഹിറ്റുകളല്ലാതെ സാറ്റലൈറ്റ് റൈറ്റ് വില്പ




നയിലൂടെയും മുടക്കു മുതൽ പിടിച്ചെടുത്തവ പതിനഞ്ചു ചിത്രങ്ങളുണ്ടെന്നാണ് കരുതുന്നത്. അവസാന മാസം റിലീസ് ചെയ്ത ചിത്രങ്ങൾ ഈ കണക്കിൽപെടുന്നില്ല.

ഇവ എല്ലാം കൂടി ബോക്സ് ഓഫീസിൽ നിന്നു തിരിച്ചു പിടിച്ചത് 265 കോടി രൂപയാണ്, അതായത് നഷ്ടം 540 കോടി രൂപ.

നഷ്ടത്തിലും എടുത്തു പറയാവുന്ന നേട്ടങ്ങൾ സിനിമയുമായി ബന്ധപ്പെട്ട വളരെയേറെ പേർക്ക് തൊഴിൽ കൊടുത്തു എന്നതാണ്. അവരുടെ കുടുംബങ്ങൾ ജീവിച്ചതും കുഞ്ഞുങ്ങൾ പഠിച്ചതും പ്രായമായ മാതാപിതാക്കൾക്ക് മരുന്നു വാങ്ങിച്ചതും ഈ പണം കൊണ്ടാണ്.

എടുത്തു പറയാനുള്ള ഒന്ന് മലയാള സിനിമയിൽ ആദ്യമായി, ഒരു പക്ഷേ ലോക സിനിമയിൽ തന്നെ 113 നവാഗത സംവിധായകരുണ്ടായെന്നതാണ്.

ഒരു പക്ഷേ അവരുടെ ചിത്രങ്ങൾ വിജയമാകാതെ പോവുകയോ ശ്രദ്ധിക്കപ്പെടാതെ പോവുകയോ ചെയ്തിരിക്കാം. പക്ഷേ ആ സംവിധായകർ 2020 ന്റെ വാഗ്ദാനങ്ങളാണ്. പുതുവർഷത്തിൽ സിനിമയിൽ അത്ഭുതങ്ങൾ കാണിക്കുന്നവരായി അവർ തിരശ്ശീലയിൽ അവതരിക്കും.

ഈ വർഷം സൂപ്പർഹിറ്റായ ചിത്രങ്ങൾ മഹാരഥന്മാരായ സംവിധായകരുടേതല്ലാ എന്നും ഓർക്കണം. സിനിമ യുവതലമുറയുടെ കൈകളിലേയ്ക്കു വരുന്നു.

ഈ കണക്കുകൾ റിലീസ് ചെയ്ത സിനിമകളുടേതാണ്.

എത്രയെത്ര സിനിമകൾ തീരാതെ കിടക്കുന്നു. തീർത്തു കഴിഞ്ഞിട്ടും സെൻസർ ചെയ്യാൻ പറ്റാതെ കിടക്കുന്നു. സെൻസർ കഴിഞ്ഞിട്ടും വിതരണം നടത്താൻ പണമില്ലാതെ കിടക്കുന്നു. അതും കോടികളുടെ തുക മാത്രമല്ല കലാകാരന്മാരുടെ സ്വപ്നങ്ങൾ കൂടിയാണ്.

വില കൂടിയ ആർട്ടിസ്റ്റുകളും ടെക്നീഷ്യന്മാരും സാറ്റലൈറ്റ്സ് എന്ന ഷുവർ ബിസ്സിനസ്സിലൂടെ ലാഭം കൊയ്യാനോ മുടക്കുമുതൽ പിടിക്കാനോ ശ്രമിക്കുന്നുണ്ട്.

ഒരു കാലത്ത് സിനിമ ചെയ്യുന്നവർക്ക് ടി.വിയെ പുഛമായിരുന്നു. ഇന്നു കാലം മാറി ടി.വിയും ഇന്റർ നെറ്റും അവരുടെ അവശ്യഘടകങ്ങളായി മാറി.

സിനിമയുടെ അതിന്റെ പൂർണ്ണമായ ആസ്വാദ്യത ലഭിക്കണമെങ്കിൽ തീയേറ്ററുകളിൽ തന്നെ അതു കാണണം. തീയേറ്ററുകളിൽ പ്രദർശിപ്പിച്ചതിനു ശേഷമായിരുന്നു ടി.വി.യിൽ വന്നുകൊണ്ടിരുന്നത്. അപ്പോൾ രണ്ടും തമ്മിൽ വലിയ ദൂരമില്ലാതായി.

ഇതിനിടയിൽ വെല്ലുവിളി നേരിടുന്നത് തീയേറ്ററുകളാണ്. ടെക്നോളജി മാറുന്നു. പ്രേക്ഷകന്റെ ആസ്വാദന രീതി മാറുന്നു. നെറ്റ് സീരിയലുകൾ സിനിമയേക്കാൾ വലിയ ബജറ്റും വിസ്മയങ്ങളുമായി വരുന്നു. ആർക്കും സിനിമയെടുത്ത് ലോകം മുഴുവൻ റിലീസ് ചെയ്യാവുന്ന പേഴ്സണൽ സിനിമയുടെ ലോകം വരുന്നു. കാലാകാരന്മാർക്ക് പുതിയ യുഗമായിരിക്കും 2020.

ഒപ്പം ഗവൺമെന്റും ശ്രദ്ധിക്കണം. ഇത്രയും നികുതി നൽകുന്ന സിനിമയ്ക്ക് ഇതു മതിയോ? പോസ്റ്റർ ഒട്ടിക്കാൻ പോലുമുള്ള സൗകര്യം ടാക്സ് വാങ്ങിക്കുന്നവർ നൽകുന്നില്ലെന്നു പറയുന്നു. പുതുവർഷത്തിൽ മാറ്റങ്ങളുണ്ടാകുമെന്നു പ്രതീക്ഷിക്കാം. ●



ബാറ്റൺ ബോസ്
നോവലിസ്റ്റ്, തിരക്കഥാകൃത്ത്,
ചാനൽ പ്രോഗ്രാം ഡയറക്ടർ

# പച്ചത്തപ്പ്

മധ്യതിരുവിതാംകൂറിന്റേയും പമ്പാനദിയുടേയും സാംസ്കാരിക കലാരൂപമായ പടയണിയെ പശ്ചാത്തലമാക്കി മലയാളത്തിൽ ഒരു സിനിമ പ്രദർശനത്തിന് ഒരുങ്ങുന്നു. അനു പുരുഷോത്ത് രചനയും സംവിധാനവും നിർവ്വഹിക്കുന്ന പച്ചത്തപ്പ് എന്ന ചിത്രമാണ് ഉടൻ തിയേറ്ററുകളിൽ എത്തുന്നത്. ഭുവനേശ്വരി ക്രിയേഷൻസിന്റെ ബാനറിൽ ഡോ. ഉണ്ണികൃഷ്ണപിള്ള കരുനാഗപ്പള്ളി ആണ് ചിത്രം നിർമ്മിക്കുന്നത്.

ഒരു ദേശത്തിന്റെ തുടിപ്പാണ് ആ നാട്ടിലെ പടയണി ഉത്സവം. ദേശത്തെ വല്ല്യപടയണി നടത്തുന്നത് വല്യമംഗലം കുടുംബമാണ്. തറവാട്ടിലെ മുത്തശ്ശി മീനാക്ഷിയമ്മ രോഗശയ്യയിൽ ആയതിനാൽ പടയണി മുടങ്ങുമോ എന്ന ദേശക്കാരുടെ ആശങ്കയാണ് ഈ സിനിമയുടെ ഇതിവൃത്തം. പടയണിയുടെ വിവിധ കോലങ്ങൾ ഉൾപ്പെടുത്തിയാണ് ഈ ചിത്രം ഒരുക്കിയത്. ദേശത്തിന്റെ ഉത്സവമായ പടയണിയിൽ പടയണി കലാകാരന്മാരുടേയും ചെണ്ടമേളക്കാർ ഉൾപ്പെട്ട ഒരു കൂട്ടം കലാകാരൻമാരുടെയും കൂട്ടായ്മയിലുള്ളതാണ് ഈ ചിത്രം.

ആർ.സുബ്ബലക്ഷമി, മൻരാജ്, മനോജ് കെ.പി.എ.സി, ഭാസി തിരുവല്ല, സൈമൺ കോശി, സെലിൻ സൂരജ്, ലീല നരിയാപുരം, സൂരജ്, പ്രിയ രാജ്, ഡോ.വാഴമുട്ടം ബി. ചന്ദ്രബാബു, കിരൺ കൃഷ്ണ, സുനിൽ സരിഗ, അനിൽ ചേർത്തല, വിപിൻ വിശ്വനാഥ്, പ്രമോദ്, അനിൽ ആദിനാട്, നിജി സിറാജ്, അംബിക അനിൽ, മിഥുൻ, ഷെമി ആലത്തൂർ, മായ സുകു, ഉണ്ണികൃഷ്ണൻ, ബിജിൻ, ഷിബു മംഗലത്ത്,റഹിം പനവൂർ, ബൈജു തീർത്ഥം, അനിൽ നെയ്യാറ്റിൻകര, അനിൽകുമാർ, മനോജ് മാധവശ്ശേരി, രാധാകൃഷ്ണൻ, ഷംനാദ് ഭാരത്, മൂർത്തി, ആവണി പ്രമോദ്, ആദിൽ, നിഥുന സുനിൽ തുടങ്ങിയവരാണ് പ്രധാന താരങ്ങൾ. എക്സിക്യൂട്ടീവ് പ്രൊഡ്യൂസർ: അഡ്വ. വേലായുധൻ കുട്ടി. ഛായാഗ്രഹണം: ജി.കെ.നന്ദകുമാർ. ഗാനരചന: രാജീവ് ഇലന്തൂർ, ശിവാസ് വാഴമുട്ടം, നിസാം ഹുസൈൻ. സംഗീത സംവിധാനം: ഡോ. വാഴമുട്ടം ബി. ചന്ദ്രബാബു. ഗായകർ: മധു ബാലകൃഷ്ണൻ, ഡോ.വാഴമുട്ടം ബി.ചന്ദ്രബാബു, പി.എ.അനിൽകുമാർ, ശർമ്മ എസ്.പി. നായർ. പശ്ചാത്തല സംഗീതം: ജോ ജോസ് പീറ്റർ. ചിത്രസംയോജനം: ആദർശ് വിശ്വ. സഹസംവിധാനം: അനൂപ് അരവിന്ദ്. സംവിധാന സഹായികൾ: രമേഷ് ഗോപാൽ, മഹേഷ് കൃഷ്ണ, കമൽ, ജയരാജ്. കലാസംവിധാനം: മധു രാഘവൻ. ചമയം: ബൈജു ബാലരാമപുരം. വസ്ത്രാലങ്കാരം: ശ്രീജിത് കുമാരപുരം. പ്രൊഡക്ഷൻ കൺട്രോളർ:ജയശീലൻ സദാനന്ദൻ. പി.ആർ.ഒ: റഹിം പനവൂർ. പ്രോജക്ട് ഡിസൈനർ: പ്രമോദ് നീലകണ്ഠൻ. പ്രോജക്ട് കോ-ഓർഡിനേറ്റർ: വർക്കല വാവ. പ്രൊഡക്ഷൻ എക്സിക്യൂട്ടീവ്: അനിൽ ജി. നമ്പ്യാർ. നിശ്ചല ഛായാഗ്രഹണം: അനിൽ വന്ദന. കളറിംഗ്: സുജിത് സദാശിവൻ. ഗ്രാഫിക്സ്: ജോർജ്ജ് ഔസേഫ്. ഡിസൈൻ: ആർദ്ര മാധവ്



റഹിം പനവൂർ പി.ആർ.ഒ.

# ലൗ എഫ് എം

രണ്ട് തലമുറകളുടെ പ്രണയം പ്രമേയമാക്കി ബെൻസി പ്രൊഡക്ഷൻസിന്റെ ബാനറിൽ ബെൻസി നാസർ നിർമ്മിച്ച് നവാഗത സംവിധായകൻ ശ്രീദേവ് കപൂർ അപ്പാനി ശരത്തിനെ കേന്ദ്രകഥാപാത്രമാക്കി ഒരുക്കുന്ന ലൗ എഫ് എം ജനുവരി 24 ന് തീയേറ്ററിലേക്ക്. വ്യത്യസ്തമായ പ്രണയാനുഭവം ഇതിവൃത്തിമായി വരുന്ന ഈ ചിത്രം രണ്ട് കാലഘട്ടത്തിലെ പ്രണയമാണ് അവതരിപ്പിക്കുന്നത്. ടിറ്റോ വിൽസൺ, സിനോജ് അങ്കമാലി, ജിനോജോൺ, വിജിലേഷ്, നിർമ്മൽ പാലാഴി തുടങ്ങിയവരും ഈ ചിത്രത്തിൽ അഭിനയിക്കുന്നു. ഏതൊരു മലയാളികളുടെയും ഗൃഹാതുര ഓർമ്മയായി മാറിയ റേഡിയോ ഈ ചിത്രത്തിൽ പ്രേക്ഷകർക്ക് ഒരു നവ്യാനുഭവമായി മാറുകയാണ്. ഒരു വികാരമായി റേഡിയോ നെഞ്ചിലേറ്റിയ പഴയ തലമുറയുടെ പ്രണയവും വിരഹവും സന്തോഷവും സങ്കടങ്ങളും ഒക്കെ ചിത്രത്തിൽ ഒപ്പിയെടുക്കുന്നു. ആ മനോഹരമായ റേഡിയോകാലം ലൗ എഫ് എമ്മിൽ പുനർജനിക്കുകയാണ്.

ബെൻസി പ്രൊഡക്ഷൻസിന്റെ ബാനറിൽ ബെൻസി നാസർ സംവിധാനം ചെയ്ത ഈ ചിത്രത്തിന്റെ രചന സാജു കൊടിയൻ, പി.ജിംഷാർ എന്നിവരാണ്. ഛായാഗ്രഹണം- സന്തോഷ് അനിമ, ഗാനരചന - കൈതപ്രം, ആലങ്കോട് ലീലകൃഷ്ണൻ, ഒ.എം.കരവാരക്കുണ്ട്, ഉണ്ണികൃഷ്ണൻ വാര്യർ, പശ്ചാത്ത സംഗീതം- കൈതപ്രം വിശ്വനാഥൻ, അഷ്റഫ് മഞ്ചേരി, പ്രദീപ് സാരണി, പശ്ചാത്തല സംഗീതം- ഗോപീസുന്ദർ, പ്രൊഡക്ഷൻ കൺട്രോളർ - ദീപക് പരമേശ്വരൻ, പ്രൊ.എക്സിക്യൂട്ടീവ്- വിനോഷ് കൈമൾ, എഡിറ്റിങ്- ലിജോ പോൾ, ആർട്ട് ഡയറക്ടർ- രഞ്ജിത് കോത്തേരി, കോസ്റ്റ്യൂം - കുമാർ എടപ്പാൾ, മേക്കപ്പ്- മനോജ് അങ്കമാലി, കൊറിയോഗ്രാഫി- അരുൺ നന്ദകുമാർ, ആക്ഷൻ ഡയറക്ടർ- അഷ്റഫ് ഗുരുക്കൾ, പി.ആർ.ഒ- പി.ആർ.സുമേരൻ, അസോ.ഡയറക്ടേഴ്സ്- സന്തോഷ് ലാൽ, അഖിൽ സി തിലകൻ, സ്റ്റിൽസ്-നൗഷാദ് കണ്ണൂർ



# കാളച്ചേകോൻ

മലബാറിന്റെ തനതു കാർഷിക സംസ്കാരത്തിൽ ഒഴിച്ചു കൂടാനാവാത്ത ഒരു മൽസര വിനോദമായിരുന്ന കാളപൂട്ട് ഇതിവൃത്തമായി മലയാളത്തിൽ ഒരു സിനിമ ഒരുങ്ങുന്നു. ശ്രേയസ്സ് ക്രിയേഷൻസിന്റെ ബാനറിൽ സുനിൽ പാതാക്കര നിർമ്മിച്ച് കെ. എസ്.ഹരിഹരൻ രചനയും സംവിധാനവും നിർവ്വഹിക്കുന്ന കാളച്ചേകോൻ ആണ് ചിത്രം. മലബാറിലെ ഒരു നാടൻ ഗ്രാമത്തിലെ കാളോൽസവവും അനുബന്ധമായി നടക്കുന്ന സംഭവങ്ങളുമായാണ് കഥ പുരോഗമിക്കുന്നത്. ജന്മിയും കർഷകനും തോളോടുതോൾ ചേർന്ന് കാളപ്പൂട്ടുത്സവത്തെ വരവേൽക്കുന്നു. കാളപൂട്ടുമായി ബന്ധപ്പെട്ടതും മൽസര വിജയവുമായി ബന്ധപ്പെട്ട നിരവധി അന്ധവിശ്വാസങ്ങളും പാരമ്പര്യ കർമ്മങ്ങളും മാട്ടും സേവയും ഒടികർമ്മങ്ങളും ചെറിയ പ്രയോഗ വൈദ്യമായി കണ്ടിരുന്ന ഒരു ഗ്രാമവിശ്വാസത്തിന്റെ നേർക്കാഴ്ചകൾ. അതിൽ പച്ചയായ മനുഷ്യന്റെ സ്നേഹക്കൂറിന്റെ ആത്യന്തിക വിജയവും ചിത്രീകരിക്കപ്പെടുന്നു. കടലും മനുഷ്യനും തമ്മിലുള്ള ആഴത്തിലുള്ള ബന്ധം പോലെ തന്നെയാണ് മനുഷ്യനും മൃഗവും തമ്മിലുള്ള മാനസികബന്ധമെന്ന് ഈ ചിത്രത്തിൽ ചൂണ്ടിക്കാട്ടുന്നു.

ദേവൻ, ഭീമൻ രഘു, ഉണ്ണി പെരിന്തൽമണ്ണ, സുനിൽ പാതാക്കര, ഹരീഷ് കണാരൻ, കൊച്ചു എസ്. മണി, പി.പി.രാമകൃഷ്ണൻ നായർ, കൊളപ്പുള്ളി ലീല, ശാരദ കോഴിക്കോട് നിലമ്പൂർ ആയിഷ എന്നിവരാണ് പ്രധാന താരങ്ങൾ. ഛായാഗ്രഹണം : ശ്രീജു അങ്ങാടിപ്പുറം. ഗാനരചന : കെ.എസ്.ഹരിഹരൻ, പ്രഭാകരൻ നറുകര. സംഗീതം : വിജയകൃഷ്ണൻ. ഗായകർ : പി. ജയചന്ദ്രൻ, വിധു പ്രതാപ്, ഭീമൻ രഘു, സിത്താര, ശ്വേതമോഹൻ, ഗിരീഷ്, ജ്ഞാനദാസ്, അഭിലാഷ് ദിവാകർ. പ്രൊഡക്ഷൻ കൺട്രോളർ : സുനിൽ പാതാക്കര. പിആർഒ : റഹിം പനവൂർ. കലാസംവിധാനം : സോമൻ കള്ളിക്കാട്. അടൂർഭാസി കൾച്ചറൽ ഫോറത്തിന്റെ പുരസ്കാരം നേടിയ ജീവിതം ഒരു യാത്ര എന്ന ടെലിഫിലിമിന്റെ സ്ക്രിപ്റ്റ് കെ. എസ്.ഹരിഹരന്റേതാണ്.




# കുപ്പത്തൊട്ടിയിലെ മാന്യൻ

സാമൂഹ്യ പ്രസക്തിയുള്ള വിഷയങ്ങൾ സരളമായ പരിഹാസത്തിലൊരുക്കുന്ന കർട്ടൻ റെയ്സറിന്റെ ചെറുചലച്ചിത്രമാണ് കുപ്പത്തൊട്ടിയിലെ മാന്യൻ. കർട്ടൻ റെയ്സറിന്റെയും മൂവി ലവേഴ്സ് അസോസിയേഷന്റെയും മേധാവിയായ സതീഷ് പി. കുറുപ്പ് ആണ് രചനയും സംവിധാനവും നിർവഹിച്ചത്.

മാന്യത നടിച്ച് വീട്ടിലെ മാലിന്യങ്ങൾ തെരുവിലെറിയുന്ന അധമനായ മനുഷ്യനെയാണ് ഇതിൽ അവതരിപ്പിക്കുന്നത്. സ്വന്തം കാര്യം മാത്രം നോക്കി സമൂഹത്തിന് നാശം വിതയ്ക്കുന്ന ആൾ. അയാൾ ചെയ്യുന്ന പ്രവൃത്തി അയാളെയും ദുരന്തത്തിലാക്കുമെന്നു അയാൾ അറിയുന്നില്ല. മാലിന്യ സംസ്കരണത്തിന്റെ ബോധവത്കരണവും കണക്കിലെടുത്താണ് സതീഷ് പി. കുറുപ്പ് ഈ ചിത്രം ഒരുക്കിയത്.

രാജീവ് തുളസീധരൻ, അനൂപ് മാത്യു, സുരേഷ് ബാബു, സാം ആന്റണി, അനീഷ് രാജ്, സജിത്ത്, ബോബൻ മാളിയേക്കൽ, രാജീവ് വീൽബെർട് സരസ്വതി, ഗോപൻ ചരുവിള, ഡോ. സദാശിവൻ, മഞ്ജു എസ്, സുജിൻ മാറനല്ലൂർ എന്നിവരാണ് അഭിനേതാക്കൾ.

ഛായാഗ്രഹണം : ജയരാജ് ഹരി. പശ്ചാത്തല സംഗീതം : എസ്.ആർ.സൂരജ്. ചിത്രസംയോജനം : ആനന്ദ് എസ്.ലീൻ. കലാസംവിധാനം അനൂപ് ബേനസീഗർ. സംവിധാന സഹായികൾ : സൂരജ്, തരുൺ തിലക്. നിർമാണ സഹായി : ഗോപൻ ചരുവിള. ശബ്ദം : അഞ്ജന, സനുസി, അജി ബാലൻ, സാം ആന്റണി. പിആർഒ : റഹിം പനവൂർ.ഫോൺ : 9946584007





# ജേർണി

ഹെവി ലൈസൻസുള്ള വനിതാ ഡ്രൈവർ ബസ് ഡ്രൈവറായി അഭിനയിച്ചത്, എഴുപതോളം അഭിനേതാക്കളെയും അണിയറ പ്രവർത്തകരെയും ഉൾപ്പെടുത്തി ഒറ്റ ദിവസം കൊണ്ട് ചിത്രീകരിച്ചത് തുടങ്ങി നിരവധി പ്രത്യേകതകളുള്ള ഹ്രസ്വ ചിത്രമാണ് ജേർണി. സിറ്റാഡൽ മ്യൂസിക് പ്രൊഡക്ഷൻ കമ്പനി സൗത്ത് ഇന്ത്യൻ സിനിമാ ടെലിവിഷൻ അക്കാഡമിയുടെ സഹകരണത്തോടെ ഒരുക്കിയ ഈ ഹ്രസ്വ ചിത്രം കെ.ആർ.പി വള്ളികുന്നം ആണ് സംവിധാനം ചെയ്തത്. ഡോ.ആർ.എസ്.പ്രദീപ് ആണ് ഈ ഹ്രസ്വ ചിത്രത്തിന്റെ രചന നിർവ്വഹിച്ചത്. ലേഖാ രാജേഷ് ആണ് നിർമ്മാണം.

കദൂഷ വനിതാ ഡ്രൈവർ ആണ്. സർക്കാർ ബസിലെ ഡ്രൈവറായ കദൂഷ മുപ്പതോളം യാത്രക്കാരുമായി രണ്ടാനക്കയം എന്ന ഗ്രാമത്തിലേക്ക് പോകവേ അപ്രതീക്ഷിതമായി വാഹനത്തിൽ കയറിയ ചിലർ കൊള്ളയടിക്കുകയും യാത്രക്കാരെ ആക്രമിക്കുകയും ചെയ്യുന്നു. അതുകണ്ട് പ്രതികരിക്കാതെ മരപ്പാവകളെപ്പോലെ യാത്രക്കാർ. പ്രതികരണശേഷി ഇല്ലാത്തവർക്ക് കാലം കരുതി വച്ചിരിക്കുന്നത് തീരാനഷ്ടമാണെന്ന് ഈ ഹ്രസ്വ ചിത്രം ചൂണ്ടിക്കാട്ടുന്നു.

ദീപാ ജോസഫ്, സി.വി.പ്രേംകുമാർ, ഗോപൻ പുഴനാട്, അനൂപ്, മോഹൻ വൈയ്ക്കൽ, പ്രതാപൻ മോനിപ്പള്ളി, മനു സി. കണ്ണൂർ, ആറ്റുകാൽ തമ്പി, ഉഷ ടി.ടി, ചന്ദ്രകുമാർ.കെ, ഗ്രേസി, മായാ സുകു, ഗിരീശൻ ചാക്ക, ഷാഫി, ബിനു സുകുമാരൻ, ശ്യാം, താരാ നായർ, എൻ.ആർ.ശിവൻ, ബിനു.ജെ, എൻ.മണിദാസ്, പ്രദീപ് കുമാർ.ഡി, സീനത്ത്, മുജീബ്, മിനിമോൾ, ജയകുമാരി, അരുൺ എ.എൽ, ഷാരോൺ, അഖിൽ എസ്.എം, സോമൻ, ബാബു, ലിജോ ബിനു എന്നിവരാണ് അഭിനേതാക്കൾ.

ഛായാഗ്രഹണം: ഹേമചന്ദ്രൻ. എഡിറ്റിംഗ്: വിഷ്ണു കല്യാണി. ക്രിയേറ്റീവ് സപ്പോർട്ട്: ഡോ.ജി. എസ്.പ്രദീപ്. ടെക്നിക്കൽ സപ്പോർട്ട്: സതീഷ് എം.സെവൻ. പശ്ചാത്തല സംഗീതം : ഷാനോ





ഫ്രാൻസിസ്. അസോസ്സിയേറ്റ് ഡയറക്ടർ: ബിജു കൃഷ്ണൻ. അസിസ്റ്റന്റ് ഡയറക്ടർമാർ: കെ.സതീഷ്, എസ്.ബിൻയാമിൻ. പ്രൊഡക്ഷൻ കൺട്രോളർ : എൻ.ആർ.ശിവൻ. സൗണ്ട് മിക്സിംഗ്: ആനന്ദ് ബാബു. സൗണ്ട് റിക്കോർഡിസ്റ്റ് : പ്രഭാത് ഹരിപ്പാട്. പി.ആർ.ഒ: റഹിം പനവൂർ. സ്റ്റുഡിയോ: എച്ച്.ഡി. സിനിമാ കമ്പനി. പ്രഭാത് സ്റ്റിൽസ്: രതീഷ്. മേക്കപ്പ്: അജി. കലാസംവിധാനം: ജയൻസൂര്യ. കോസ്റ്റ്യൂംസ്: സൂര്യ ശ്രീകുമാർ. ഡബ്ബിംഗ്: ഡോ.ആർ.എസ്. പ്രദീപ്, ഗ്രേസി, ഷാൽമ നന്ദ. എഫക്ട്സ്: ഷിബു. പ്രൊഡക്ഷൻ: മഹീന്ദ്രൻ. യൂണിറ്റ്: ലൈറ്റ് ഷേഡ്.

## എൽഐസി പോളിസി നഷ്ടപ്പെട്ടാൽ

എൽഐസി പോളിസി നഷ്ടപ്പെട്ടാൽ ഡ്യൂപ്ലിക്കറ്റ് പോളിസി എടുക്കുന്നതിനുള്ള നടപടികൾ ഇവയാണ്.

1. പോളിസി ഏതു ശാഖയിൽ നിന്ന് എടുത്തുവോ ആ ശാഖയിൽ അപേക്ഷ നൽകണം.

2. ശാഖയിൽ നിന്നു ലഭിക്കുന്ന ചോദ്യാവലി പൂരിപ്പിച്ച് ഒപ്പിട്ടു നൽകണം.

3. ഫോട്ടോ, വിലാസം തെളിയിക്കുന്ന രേഖകൾ ഹാജരാക്കണം.

4. ഓഫീസിൽ നിന്നു ലഭിക്കുന്ന വിവരങ്ങൾ 500 രൂപ മുദ്രപത്രത്തിൽ ടൈപ്പ് ചെയ്ത് നോട്ടറിയെകൊണ്ട് അറ്റസ്റ്റ് ചെയ്ത് നൽകണം.

5. പോളിസി തയാറാക്കാൻ നികുതിയടക്കം 90 രൂപയാണ് ചാർജ്.

6. പോളിസി സ്റ്റാംപ് ഫീ:1000 രൂപയ്ക്ക് (സം ആഷേഡ്) 20 പൈസ നിരക്കിൽ. (അതായത് ഒരു ലക്ഷം രൂപയുടെ സം അഷേഡിന് 20 രൂപ എന്ന കണക്കിൽ)

7. പോളിസി ചാർജും സ്റ്റാംപ് ഫീയും പോളിസി എടുത്ത ശാഖയിലാണ് അടയ്ക്കേണ്ടത്.

# അസാപ്പുമായി കൈകോർത്ത് ടിസിഎസ് ഇയോൺ




പ്രമുഖ ആഗോള ഐടി സർവീസസ് കൺസൾട്ടിംഗ് ബിസിനസ് സൊല്യൂഷൻസ് സ്ഥാപനമായ ടാറ്റ കൺസൾട്ടൻസി സർവീസസിന്റെ (ടിസിഎസ്) യൂണിറ്റായ ടിസിഎസ് ഇയോൺ, കേരള സർക്കാരിന്റെ ഉന്നത വിദ്യാഭ്യാസ വകുപ്പിന് കീഴിലുള്ള അഡീഷണൽ സ്കിൽ അക്വിസിഷൻ പ്രോഗ്രാമുമായി (അസാപ്) കൈകോർക്കുന്നു. കൗൺസിലിംഗ്, ലേണിംഗ് കണ്ടന്റ്, സർട്ടിഫിക്കേഷൻ, ലിങ്കേജ് എന്നിങ്ങനെ കോർപറേറ്റ് രംഗത്ത് തൊഴിൽ ലഭിക്കുന്നതിന് അവസരം ലഭിക്കുന്ന രീതിയിലുള്ള പഠനരീതികൾ ടിസിഎസ് ഇയോൺ രൂപപ്പെടുത്തിയിട്ടുണ്ട്.

# മുത്തൂറ്റ് ഫിനാൻസ് ഐഡിബിഐ മ്യൂച്വൽ ഫണ്ടിനെ ഏറ്റെടുക്കും

മുത്തൂറ്റ് ഫിനാൻസ്, ഐഡിബിഐ അസറ്റ് മാനേജുമെന്റിനേയും ഐഡിബിഐ എംഎഫ് ട്രസ്റ്റി കമ്പനിയേയും ഏറ്റെടുക്കാൻ ധാരണയായി. മ്യൂചൽ ഫണ്ട് അസറ്റ് മാനേജുമെന്റ് രംഗത്തേക്കു കടക്കുന്നതിന്റെ ഭാഗമായുള്ള ഇതിന്റെ നടപടിക്രമങ്ങൾ വിവിധ അംഗീകാരങ്ങൾ ലഭിക്കുന്നതനുസരിച്ച് 2020 ഫെബ്രുവരിയിൽ പൂർത്തിയാക്കാനാണ് ഉദ്ദേശിക്കുന്നത്. നടപടിക്രമങ്ങൾ പൂർത്തിയാക്കുന്നതോടെ ഐഡിബിഐ എഎംസിയും ഐഡിബിഐ മ്യൂചൽ ഫണ്ട് ട്രസ്റ്റി കമ്പനിയും മുത്തൂറ്റ് ഫിനാൻസിന്റെ പൂർണ ഉടമസ്ഥതയിലുള്ള ട്രസ്റ്റി കമ്പനികളാവും.

2010ൽ ഐഡിബിഐ ബാങ്ക് പ്രമോട്ടു ചെയ്ത ഐഡിബിഐ മ്യൂചൽ ഫണ്ട് ഈ രംഗത്തെ ലാഭമുണ്ടാക്കുന്നതും 5300 കോടി രൂപയിലേറെ ആസ്തികൾ കൈകാര്യം ചെയ്യുന്നതുമായ ഒരു സ്ഥാപനമാണ്. 22 പദ്ധതികളാണ് ഈ മ്യൂചൽ ഫണ്ടിനുള്ളത്. ഐഡിബിഐ അസറ്റ് മാനേജ്മെന്റ് ലിമിറ്റഡിന്റെ 100% ഇക്വിറ്റി ഓഹരികളും 215 കോടി രൂപയ്ക്ക് മുത്തൂറ്റ് ഫിനാൻസ് ലിമിറ്റഡ് വാങ്ങും.

# റിയൽമി ധനകാര്യ രംഗത്തേക്ക്

രാജ്യത്ത് ധനകാര്യ സേവനങ്ങൾ ആരംഭിച്ച് ചൈനീസ് സ്മാർട് ഫോൺ നിർമാതാക്കളായ റിയൽമി. ഗൂഗിൾ പ്ലേ സ്റ്റോറിലും റിയൽമി ആപ്പ് സ്റ്റോറിലും ലഭ്യമായ റിയൽമീ പൈസ എന്ന ആപ്പാണ് കമ്പനി അവതരിപ്പിച്ചിരിക്കുന്നത്.

പരീക്ഷണാടിസ്ഥാനത്തിൽ ആരംഭിച്ചിരിക്കുന്ന ആപ്പ് അടുത്ത വർഷത്തിനുള്ളിൽ പൂർണതോതിൽ പ്രവർത്തനം ആരംഭിക്കുമെന്നാണ് കമ്പനി അറിയിച്ചിരിക്കുന്നത്. ഫിൻടെക് സ്റ്റാർട്ടപ്പ്, ലെൻഡിംഗ് കാർട്ട്, ക്രെഡിറ്റ് മന്ത്രി എന്നിവയാണ് പങ്കാളികൾ.

# ലാലിഗയുടെ ബ്രാൻഡ് അംബാസിഡറായി രോഹിത് ശർമ്മ

സ്പെയിനിലെ ഒന്നാം ഡിവിഷൻ ഫുട്ബോൾ ലീഗായ ലാലിഗയുടെ ഇന്ത്യയിലെ പ്രഥമ ബ്രാൻഡ് അംബാസിഡറായി ക്രിക്കറ്റ് താരം രോഹിത് ശർമ്മ നിയമിതനായി. ആഗോള തലത്തിൽ ലാലിഗയുടെ ഫുട്ബോളറല്ലാത്ത പ്രഥമ ബ്രാൻഡ് ആംബാസിഡറാണ് രോഹിത്. 2017ൽ ലാലിഗ ഇന്ത്യയിൽ നടത്തിവരുന്ന പ്രവർത്തനങ്ങളുടെ ഭാഗമായാണ് രോഹിത് ശർമ്മയെ ബ്രാൻഡ് അംബാസിഡറായി നിയമിച്ചത്.

# നാസ്കോം അവാർഡ് ക്വിക്ക് ഹീലിന്

ഐടി സെക്യൂരിറ്റി, ഡാറ്റാ സംരക്ഷണ സേവ നദാതാക്കളായ ക്വിക്ക് ഹീൽ ടെക്നോളജീസിനു ഡാറ്റാ സെക്യൂരിറ്റി കൗൺസിൽ ഓഫ് ഇന്ത്യയുടെ എക്സലൻസ് അവാർഡ്. 25 വർഷമായി ഐടി, ഡാറ്റാ സംരക്ഷണരംഗത്ത് സജീവ സാന്നിധ്യമാണ് ക്വിക് ഹീൽ.

ഡാറ്റാ സെക്യൂരിറ്റി കൗൺസിൽ ഓഫ് ഇന്ത്യ നാസ്കോമിന്റെ അവിഭാജ്യഘടകമാണ്. വ്യക്തികൾക്കും കോർപ്പറേറ്റുകൾക്കും സൈബർ സ്പേസും സുരക്ഷിതവും വിശ്വസനീയവും ആണെന്ന് ഉറപ്പുവരുത്തുകയാണ് ഡിഎസ് സിഐയുടെ ലക്ഷ്യം. വ്യക്തികൾക്കും കോർപ്പറേറ്റുകൾക്കും സൈബർ സെക്യൂരിറ്റി കമ്പനികൾക്കും പ്രവർത്തന മികവിനുള്ള അംഗീകാരമാണ് ഡിഎസ്സിഐ അവാർഡ്.

# ഡ്രോണിൽ നോട്ടമിട്ട് റിലയൻസ്




രാജ്യത്തെ ഏറ്റവും വലിയ സ്വകാര്യ കമ്പനിയായ റിലയൻസ് ഡ്രോൺ നിർമ്മാണ സ്റ്റാർട്ടപ്പിൽ നിക്ഷേപമിറക്കുന്നു. ബംഗളുരു ആസ്ഥാനമായി പ്രവർത്തിക്കുന്ന അസ്റ്റീരിയ എയ്റോ സ്പേസിലാണ് കമ്പനി 23 കോടി നിക്ഷേപം നടത്തിയിരിക്കുന്നത്. ഇതോടെ അസ്റ്റീരിയയുടെ 52 ശതമാനം ഓഹരികൾ റിലയൻസിന്റെ കൈവശമായി.

അസ്റ്റീരിയയുടെ എ200 ഡ്രോണിന് അടുത്തിടെ ഡയറക്ടറേറ്റ് ഓഫ് സിവിൽ ഏവിയേഷൻ താത്കാലിക പ്രവർത്തനാനുമതി നൽകിയിരുന്നു. സെൽ ടവറുകളുടെ നിരീക്ഷണം, ഭാരം കുറഞ്ഞ വസ്തുക്കളുടെ വിതരണം തുടങ്ങിയ ജോലികൾ ചെയ്യാൻ രണ്ടു കിലോഗ്രാമിൽ താഴെ ഭാരമുള്ള എ200 ഡ്രോണിനെ ഉപയോഗിക്കാനാകും.

# ഫ്യൂച്ചർ 2020 ഏപ്രിൽ 2,3 തീയതികളിൽ കൊച്ചിയിൽ

സർക്കാരിന്റെ നേതൃത്വത്തിൽ സംഘടിപ്പിക്കുന്ന രാജ്യാന്തര ഡിജിറ്റൽ ഉച്ചകോടിയായ ഫ്യൂച്ചർ രണ്ടാം പതിപ്പ് ഏപ്രിൽ 2,3 തീയതികളിൽ കൊച്ചിയിൽ നടക്കും.

നൊബേൽ ജേതാക്കളായ അഭിജിത്ത് ബാനർജി, എസ്തർ ദഫ്‌ളോ ഉൾപ്പെടെ രാജ്യാന്തര തലത്തിൽ ഡിജിറ്റൽ, ബിസിനസ്സ് മേഖലകളിലെ 35 പ്രമുഖ നേതാക്കളും 2500 പ്രതിനിധികളും പങ്കെടുക്കും. ഭാവിയിലെ ധനകാര്യ സേവനം, ആരോഗ്യ പരിരക്ഷാമേഖല, തൊഴിലും യുവജനങ്ങളും, യാത്രയും ഗതാഗതമാർഗവും, ഉപഭോക്തൃ സ്വഭാവത്തിലെ മാറ്റം എന്നീ വിഷയങ്ങളിലാണ് ചർച്ചകൾ.

ഐടി വിജ്ഞാന മേഖലയിൽ കേരളത്തിലേക്ക് കൂടുതൽ നിക്ഷേപമെത്തിക്കുകയാണ് ഉച്ചകോടിയുടെ ലക്ഷ്യമെന്ന് സംസ്ഥാന സർക്കാരിന്റെ ഉന്നതാധികാര ഡിജിറ്റൽ ഉപദേശക സമിതി ചെയർമാൻ എസ്.ഡി.ഷിബുലാൽ, ഫ്യൂച്ചർ കൺവീനർ വി.കെ. മാത്യൂസ്, ഐടി സെക്രട്ടറി എം. ശിവശങ്കർ എന്നിവർ പറഞ്ഞു.

# ഗൂഗിളിന്റെ ഇന്റർപ്രട്ടർ

ഇനി എവിടെയും പോകാം. ഭാഷ അറിയണമെന്നില്ല. കേട്ടിട്ട് 44 ഭാഷകൾ ട്രാൻസ്ലേറ്റ് ചെയ്യുന്ന ഗൂഗിളിന്റെ ഫീച്ചറായ ഇന്റർപ്രട്ടർ അവതരിപ്പിച്ചു. നേരത്തെ കൺസ്യൂമർ ഇലക്ട്രിക് ഷോയിൽ ഐഒഎസ്, ആൻഡ്രോയ്ഡ് ഡിവൈസുകൾക്കായി അവതരിപ്പിച്ചിരുന്നു. നേരത്ത ഇന്റർപ്രട്ടർ മോഡ് ഗൂഗിൾ സ്മാർട്ട് ഹോം സ്പീക്കറുകളിലും ഡിസ്പ്ലേയിലും മാത്രമായിരുന്നു ലഭ്യമായിരുന്നത്. ഇനി മുതൽ ഫോണിലും ഇത് ലഭ്യമാകും.

ഇന്റർപ്രട്ടർ മോഡിലിട്ടാൽ ഗൂഗിൾ അസിസ്റ്റന്റ് പറയുന്നത് അപ്പപ്പോൾ വിവർത്തനം ചെയ്യാൻ സാധിക്കും. 'ഗൂഗിൾ, ഹെൽപ്പ് മി സ്പീക്ക് ജർമ്മൻ അല്ലെങ്കിൽ ഫ്രഞ്ച്', ഗൂഗിൾ ബി മൈ ഫ്രെഞ്ച് ട്രാൻസലേറ്റർ... എന്നിങ്ങനെ വളരെ ലളിതമായ കമാൻഡുകൾ പറഞ്ഞ് ഇന്റർപ്രട്ടർ മോഡ് ആക്റ്റിവേറ്റ് ചെയ്യാം. വിദേശഭാഷ കേട്ട് നിങ്ങളുടെ ഭാഷയിലേക്ക് ഇത് വിവർത്തനം ചെയ്തുതരും. അതിന് നിങ്ങൾക്ക് മറുപടി പറയാം. നിങ്ങളോട് സംസാരിക്കുന്നയാൾക്ക് മനസിലാക്കാനായി മറുപടി വിദേശഭാഷയിലാക്കിക്കൊടുക്കും. ഫോൺ സ്ക്രീനിൽ നിങ്ങൾ പറയുന്നതിനോട് യോജിക്കുന്ന മറുപടികൾ (സ്മാർട്ട് റിപ്ലൈ) വരുകയും ചെയ്യും. അതുവഴി സംസാരിക്കാതെ ചോദ്യങ്ങൾക്ക് മറുപടി കൊടുക്കാനാകും.

വിദേശഭാഷകളിലെ പ്രാദേശിക വ്യത്യാസങ്ങൾ പോലും മനസിലാക്കാൻ ഇന്റർപ്രട്ടറിന് സാധിക്കും. ഐഒസ്, ആൻഡ്രോയ്ഡ് ഗൂഗിൾ അസിസ്റ്റന്റ് സ്മാർട്ട്ഫോൺ ആപ്പുകളിൽ ഈ സേവനം ലഭ്യമാക്കിയിട്ടുണ്ട്.

# കൊച്ചി ഡിസൈൻ വീക്ക്

രാജ്യത്തെ ഏറ്റവും വലിയ ഡിസൈൻ ഉച്ചകോടിയായി കൊച്ചി ഡിസൈൻ വീക്കിന്റെ ഉത്ഘാടനം നിയമസഭാ സ്പീക്കർ പി. ശ്രീരാമകൃഷ്ണൻ ഉത്ഘാടനം ചെയ്തു. വിവിധ മേഖലകളിൽ രൂപകൽപനയ്ക്കുള്ള സുപ്രധാന കേന്ദ്രമാക്കി (ഹബ്) കേരളത്തെ മാറ്റാനുള്ള ചർച്ചകൾ ഡിസംബർ 12, 13, 14 തിയതികളിൽ കൊച്ചിയിൽ സംഘടിപ്പിച്ച ഡിസൈൻ വീക്ക്-ൽ നടന്നു. ഡിസംബർ 14 ന് നടന്ന സമാപന സമ്മേളനത്തെ മുഖ്യമന്ത്രി ശ്രീ. പിണറായി വിജയൻ അഭിസംബോധന ചെയ്തു. ബോൾഗാട്ടി പാലസ് വേദിയായ ഡിസൈൻ വീക്ക്, ഇൻഫോസിസ് സഹസ്ഥാപകനും സംസ്ഥാന ഐടി ഉന്നതാധികാര സമിതി ചെയർമാനുമായ എസ്ഡി ഷിബുലാൽ ഉദ്ഘാടനം ചെയ്തു.

രൂപകൽപനയിൽ സംസ്ഥാനത്ത് നിലവിലുള്ള മികച്ച വിഭവശേഷി ഉപയോഗപ്പെടുത്താനും മെച്ചപ്പെട്ട ഉൽപന്നങ്ങൾക്ക് രൂപം നൽകാനും ഡിസൈൻ വകുപ്പിന് രൂപം നൽകണമെന്ന് കൊച്ചി ഡിസൈൻ വീക്കിൽ പങ്കെടുത്ത വിദഗ്ധർ അഭിപ്രായപ്പെട്ടു. കേരളത്തെ ഡിസൈൻ ഹബ് ആക്കി മാറ്റുക എന്ന ലക്ഷ്യത്തോട് അടുക്കാൻ ഇത് സഹായിക്കുമെന്ന് അവർ പറഞ്ഞു. ഐടി, ഡിജിറ്റൽ മേഖല, ടൂറിസം, പൈതൃക-സാംസ്കാരിക രംഗങ്ങൾ എന്നിവയിൽ കേരളത്തിന്റെ മികവുകൾ പ്രയോജനപ്പെടുത്തിയാൽ ഈ ലക്ഷ്യം കൈവരിക്കാവുന്നതേയുള്ളുവെന്ന് ത്രിദിന കൊച്ചി ഡിസൈൻ വീക്ക് ഉച്ചകോടിയിൽ ഇതുമായി ബന്ധപ്പെട്ട് നടന്ന സെഷനിൽ നാഷനൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഡിസൈൻ മുൻ ഡയറക്ടർ പ്രദ്യുമ്ന വാസ് പറഞ്ഞു.

ഡിസൈൻ മേഖലയിലെ എല്ലാ രംഗത്തും സർഗ പ്രതിഭകൾ ഏറെയുള്ള കേരളം തെറ്റും ശരിയും കണ്ടെത്തി മുന്നോട്ടുപോയാൽ ഡിസൈൻ ഹബ് എന്ന ലക്ഷ്യം അനായാസം നേടിയെടുക്കാവുന്നതേയുള്ളുവെന്ന് മൃദുല ശർമ ചൂണ്ടിക്കാട്ടി. നല്ല ഭരണവും തീരുമാനമെടുക്കാനുള്ള ശേഷിയും വിഭവസമാഹരണവും സൗഹൃദപരമായ നിയമങ്ങളും ഉദ്യോഗസ്ഥ സംവിധാനവും ഡിസൈൻ മേഖലയിൽ കേരളത്തെ മുന്നോട്ടു നയിക്കുമെന്ന് മുഖ്യമന്ത്രിയുടെ അഡിഷനൽ പ്രൈവറ്റ് സെക്രട്ടറി മേജർ ദിനേശ് ഭാസ്കർ പറഞ്ഞു.

പ്രമുഖ സ്ഥാപനങ്ങളായ മൈക്രോസോഫ്റ്റ്, യൂട്യൂബ്, ഫ്ളിപ്കാർട്ട്, ആമസോൺ, ഇൻഫോസിസ്, ഐഎസ്സിഎ ലണ്ടൻ, ഇൻഡിഗോ എയൻലൈൻസ്, ടൈറ്റാൻ കമ്പിനി, പിഡബ്ല്യുസി എന്നിവിടങ്ങളിലെ നൂറോളം വിദഗ്ധർ സെഷനുകൾക്ക് നേതൃത്വം നൽകി. ഓസ്കാർ ജേതാവ് റസൂൽ പൂക്കുട്ടി സൗണ്ട് ഡിസൈനിംഗ് സെഷന് നേതൃത്വം നൽകി. മൂവായിരത്തോളം പ്രതിനിധികൾ പങ്കെടുത്ത ഡിസൈൻ വീക്കിൽ വിവിധ ഡിസൈൻ മാതൃകകളുടെ പ്രദർശനവും ഒരുക്കിയിരുന്നു.

സ്റ്റാർട്ടപ്പുകൾക്കും ചെറുകിട, ഇടത്തരം വ്യവസായങ്ങൾക്കും ഉൽപ്പന്നങ്ങൾ ആവിഷ്കരിക്കുന്നതിനുള്ള മികച്ച രൂപകൽപ്പനകൾ വൻതോതിൽ ലഭ്യമാക്കുന്നതിന് ഡിസൈൻ ഉച്ചകോടി ഊന്നൽ നൽകുമെന്ന് സംസ്ഥാന ഇലക്ട്രോണിക്സ്-ഐടി സെക്രട്ടറി ശ്രീ എം ശിവശങ്കർ അറിയിച്ചു. ഈ മേഖലയിൽ മികവിന്റെ കേന്ദ്രം (സെന്റർ ഓഫ് എക്സലൻസ് ഫോർ ഡിസൈൻ) അടുത്ത സാമ്പത്തിക വർഷത്തിൽ കൊച്ചിയിൽ ആരംഭിക്കാൻ സംസ്ഥാന സർക്കാർ തീരുമാനിച്ചിട്ടുണ്ട്. ഡിസൈൻ ഒരു ആഡംബരമെന്ന മുൻവിധി ഒഴിവാക്കി കാലഘട്ടത്തിന്റെ ആവശ്യമാണ് എന്ന നിലയിലേയ്ക്ക് കൊണ്ടുവരാനാണ് ഡിസൈൻ വീക്കിലൂടെ സർക്കാർ ശ്രമിക്കുന്നതെന്നും അദ്ദേഹം വ്യക്തമാക്കി. സംസ്ഥാന ഇലക്ട്രോണിക്സ് - ഐ.ടി. വകുപ്പാണ് കൊച്ചി ഡിസൈൻ വീക്കിന്റെ സംഘാടകർ.




*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച*
*ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*

ദീപിക ഡിസംബർ 11, 2019

## വിദ്യാഭ്യാസ വായ്പ വികസന വായ്പ

സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന സമർഥരായ വിദ്യാർത്ഥികൾക്കു മികച്ച വിദ്യാഭ്യാസത്തിന് അവസരം ലഭ്യമാക്കുക എന്നതാണു വിദ്യാഭ്യാസ വായ്പയുടെ ലക്ഷ്യം. മികച്ച കോഴ്സുകൾക്കു വലിയ ഫീസ് നൽകേണ്ടതിനാൽ അനവധി പാവപ്പെട്ട കുട്ടികൾക്ക് അവസരങ്ങൾ നിഷേധിക്കപ്പെട്ടിരുന്നു. വിദ്യാഭ്യാസ വായ്പ, സ്കോളർഷിപ്പ് തുടങ്ങിയവയിലൂടെ യുവാക്കൾക്കു നൽകുന്ന സാമ്പത്തിക പിന്തുണ സമൂഹത്തിന്റെ പൊതുവായ പുരോഗതിക്ക് അത്യാവശ്യമാണ്. സാമ്പത്തിക പരാധീനതയുള്ള വിദ്യാർത്ഥികൾക്കു വലിയ ആശ്വാസമാണു വിദ്യാഭ്യാസ വായ്പ. ധാരാളം പേർക്ക് ഉപരിവിദ്യാഭ്യാസത്തിന് അതാണ് ഏക ആശ്രയം. മികച്ച വിദ്യാഭ്യാസം വരും തലമുറയുടെ ഭാവി ഭദ്രമാക്കുന്നതിനൊപ്പം രാജ്യത്തിന്റെ വികസനത്തിനു മുതൽക്കൂട്ടാകുകയും ചെയ്യും. വിദ്യാഭ്യാസ വായ്പക്കുടിശിഖ വർദ്ധിച്ചുവരുന്നതു ബാങ്കുകളുടെ സുസ്ഥിതിക്കു തടസമുണ്ടാകുമെങ്കിലും ഈ വായ്പയുടെ കാര്യത്തിൽ ചില നീക്കുപോക്കുകൾക്കും ഇളവുകൾക്കും സർക്കാരും ബാങ്കുകളും തയാറാകേണ്ടത് രാജ്യത്തിനാവശ്യമാണ്. ബാങ്കിംഗ് സംവിധാനത്തിന്റെ കരുത്തും സാമ്പത്തിക അച്ചടക്കവുമൊക്കെ സുസ്ഥിര വികസനത്തിനു അത്യന്താപേക്ഷിതമാണ്. പക്ഷേ അതോടൊപ്പം സുപ്രധാന മേഖലകൾക്കു കൈത്താങ്ങാകാനും ബാങ്കുകൾക്കു കഴിയണം. വികസന പ്രക്രിയയിൽ പ്രധാന പങ്കാണു വിദ്യാഭ്യാസ മേഖലയ്ക്കുള്ളത്. സാമ്പത്തിക പരാധീനത മികച്ച വിദ്യാഭ്യാസ യോഗ്യതകൾ ആർജിക്കുന്നതിനു തടസ്സമാവരുതെന്നതാണു വിദ്യാഭ്യാസ വായ്പാപദ്ധതിയുടെ കാതൽ.

---

മലയാള മനോരമ ഡിസംബർ 12, 2019

## വ്യക്തിസ്വകാര്യത പ്രധാനം, പവിത്രം

കയ്യിൽകിട്ടുന്ന വ്യക്തിവിവരങ്ങൾ എങ്ങനെ വേണമെങ്കിലും ദുരുപയോഗപ്പെടുത്തുന്നവരുള്ള ഈ കാലത്ത് ലോക്സഭയിൽ അവതരിപ്പിച്ച ഡേറ്റ സംരക്ഷണ ബില്ലിനു നിർണ്ണായക പ്രാധാന്യമാണുള്ളത്. വ്യക്തി വിവരങ്ങളുടെ സംരക്ഷണം ഉദ്ദേശിച്ചുകൊണ്ടു വരുന്ന നിയമത്തിൽ സർക്കാരിന്റെ ഇടപെടൽ എത്രത്തോളം ഉണ്ടാവുമെന്നത് ഇപ്പോഴും അവ്യക്തമാണെങ്കിലും. രാജ്യത്തിന്റെ പരമാധികാരവും അഖണ്ഡതയും ഉറപ്പുവരുത്താൻ വ്യക്തിഗത വിവരങ്ങൾ ഉപയോഗിക്കേണ്ടത് ആവശ്യമാണെങ്കിൽ രാജ്യത്തെ സുരക്ഷാ ഏജൻസികൾക്കും സർക്കാരുകൾക്കും അതിന് അധികാരം നൽകുന്നതാണു ബിൽ. കേന്ദ്ര അന്വേഷണ ഏജൻസികൾ ആവശ്യപ്പെട്ടാൽ ഏതു സമൂഹമാധ്യമവും ഇന്റർനെറ്റ് സേവനദാതാവും വ്യക്തിയും സ്വകാര്യവിവരങ്ങൾ നൽകണമെന്ന വ്യവസ്ഥ. സ്വകാര്യതയിലേക്കുള്ള കടന്നുകയറ്റമായി ബില്ലിനെ എതിർക്കുന്നവർ വ്യാഖ്യാനിക്കുന്നു. വ്യക്തികളുടെ വിവരങ്ങൾ കമ്പനികൾ ദുരുപയോഗം ചെയ്താൽ വിൻതുക പിഴ വ്യവസ്ഥചെയ്യുന്ന ഡേറ്റ സംരക്ഷണ ബിൽ, വ്യവസ്ഥകൾക്കു വിരുദ്ധമായി പരസ്യപ്പെടുത്തിയാൽ കമ്പനിയിൽ ഡേറ്റയുടെ ചുമതലയുള്ള ഉദ്യോഗസ്ഥനു മൂന്നു വർഷം വരെ തടവും നിർദ്ദേശിക്കുന്നു. അല്ലെങ്കിൽതന്നെ വഴിയാധാരമായിക്കൊണ്ടിരിക്കുകയാണു നമ്മുടെ സ്വകാര്യത എന്നത് ആശങ്കപ്പെടുത്തുന്ന യാഥാർത്ഥ്യമാണ്. ചോർന്നുവെന്ന് അറിയാമെങ്കിലും ഡേറ്റായുടെ കാര്യത്തിൽ വ്യക്തിക്കു നിയമപരമായി അവകാശമില്ലാത്ത രാജ്യമാണ് ഇന്ത്യയെന്ന വസ്തുത കാര്യങ്ങൾ കൂടുതൽ സങ്കീർണമാക്കുകയും ചെയ്യുന്നു. ആശങ്കകൾ ദൂരീകരിച്ചും വ്യവസ്ഥകൾ സുതാര്യമാക്കിയുമാവണം ഡേറ്റ സംരക്ഷണം നിയമമാവേണ്ടത്.

---

മംഗളം ഡിസംബർ 16, 2019

## ശിക്ഷകൾ ഇളവ് ചെയ്യുന്നത് നീതിക്ക് നിരക്കാതെയാകരുത്

തങ്ങളുടെ താൽപര്യത്തിന് അനുസരിച്ച് സർക്കാരുകൾ പലപ്പോഴും ശിക്ഷയനുഭവിക്കുന്ന കുറ്റവാളികൾക്ക് ഇളവ് നൽകി വിട്ടയക്കുന്നത് പതിവാണ്. പക്ഷേ ഇളവ് നൽകാൻ കർശന മാനദണ്ഡവും വ്യവസ്ഥയും നിലവിലുണ്ട്. പലപ്പോഴും അവയൊന്നും പാലിക്കാറില്ലെന്നതാണു സത്യം. രാഷ്ട്രീയ താൽപര്യങ്ങളും വ്യക്തി താൽപര്യങ്ങളുമാണു പലപ്പോഴും ശിക്ഷായിളവിനെ നയിക്കുന്നത്. കുറ്റവാളികൾക്കു ശിക്ഷായിളവെന്ന ആനുകൂല്യത്തിനു മറയാക്കിയതോ മഹാത്മജിയുടെ 150-ാം ജന്മദിനാഘോഷവും. കുറ്റകൃത്യങ്ങൾക്ക് ന്യായന്യായങ്ങളുടെ ഇഴകീറി നീതിന്യായക്കോടതികൾ അവസാനം ശിക്ഷ വിധിക്കുന്നത് ഇരകളോടുള്ള നീതിപുലർത്തലും സമൂഹത്തിനു കുറ്റകൃത്യങ്ങൾക്കെതിരായ സന്ദേശം നൽകലുമാണ്. കോടതി വിധിക്കുന്ന ശിക്ഷകളിൽ രാഷ്ട്രീയനേതൃത്വങ്ങൾ ഇടപെടുകയും ശിക്ഷയ്ക്ക് ഇളവ് നൽകുകയും ചെയ്യുന്നത് കുറ്റകൃത്യത്തിന് ഇരയായവരോടും അവരുടെ ബന്ധുക്കളോടും സർവോപരി നീതിന്യായവ്യവസ്ഥയോടും ചെയ്യുന്ന നീതിരാഹിത്യമാണ്. അതോടൊപ്പം രാഷ്ട്രീയത്തിന്റെ നീതിക്കും അതീതമായുള്ള കൈകടത്തലുകൾ സമൂഹത്തിനു നൽകുന്ന സന്ദേശവും ഗുണകരമല്ല. അതുകൊണ്ടുതന്നെ ശിക്ഷയിളവ് നൽകുമ്പോൾ വ്യവസ്ഥകൾ കർക്കശമായി പാലിക്കുന്നതിനൊപ്പം കുറ്റകൃത്യത്തിന്റെ സ്വഭാവവും ഇരകളുടെ അവസ്ഥയും പരിഗണനാവിഷയമാക്കണം.

മാതൃഭൂമി ഡിസംബർ 16, 2019

## വ്യാജന്മാർ തുരങ്കം വെക്കുന്ന മലയാള സിനിമ

കോടികൾ മുടക്കി പ്രദർശനത്തിനെത്തിച്ചതിന്റെ മൂന്നാം ദിവസം തന്നെ ബിഗ്ബജറ്റ് ചിത്രമായ മാമാങ്കത്തിന്റെ തീയേറ്റർ പതിപ്പ് അനധികൃതമായി ഇന്റർനെറ്റിൽ പ്രചരിപ്പിച്ച് വ്യാജന്മാർ മലയാള സിനിമയെ ഞെട്ടിപ്പിച്ചിരിക്കുകയാണ്. ഉണർവിന്റെ വഴിയിലേക്ക് നീങ്ങുന്ന മലയാളസിനിമാ വ്യവസായത്തിനുമേൽ വീണ്ടും കരിനിഴൽ പരത്തിയിരിക്കുകയാണ് വ്യാജന്മാരുടെ തിരിച്ചുവരവ്. സിനിമ റിലീസ് ചെയ്ത 45 രാജ്യങ്ങളിൽ എവിടെ നിന്നാണ് മൊബൈൽ പതിപ്പ് എടുത്തതെന്നും അത് ഇന്റർനെറ്റിൽ പ്രചരിപ്പിച്ചതെന്നും കണ്ടുപിടിക്കുക എളുപ്പമല്ല. സംസ്ഥാന സർക്കാരിന്റെ അധികാരപരിധിയിൽപ്പെട്ട കാര്യമല്ല അത്. രാജ്യത്തെ സിനിമാ വ്യവസായത്തെ തുരങ്കം വെക്കുന്ന വെബ്സൈറ്റുകൾക്കെതിരെ ചലച്ചിത്രരംഗത്തുള്ള മുഴുവൻ സംഘടനകളുടെയും കൂട്ടായ പോരാട്ടമാണ് വേണ്ടത് എന്നാൽ അതുണ്ടാകുന്നില്ല. അത് തടയാനുള്ള സംവിധാനം സർക്കാർ തലത്തിൽ തന്നെയാണുണ്ടാകേണ്ടത്. സിനിമാ രജിസ്ട്രേഷനുള്ള അധികാരം ഇപ്പോഴും സംഘടനകളുടെ കൈയിലാണ്. നിയന്ത്രണം സർക്കാരിന്റെ കൈയിലെത്തിയെങ്കിൽ മാത്രമേ ഇക്കാര്യത്തിൽ ഫലപ്രദമായ ഇടപെടലിന് വഴിയൊരുങ്ങുകയും ചെയ്യൂ. അതിന് വർഷങ്ങളായി ഫയലിൽ ഉറങ്ങുന്ന സിനിമാ റെഗുലേറ്ററി അതോറിറ്റി നിലവിൽ വരണം. സിനിമയിൽ നിന്ന് നികുതിപണം കൈപ്പറ്റുന്ന സർക്കാരിന് സിനിമാമേഖല നേരിടുന്ന ഭീഷണികളെ ഇല്ലാതാക്കാനും ഉത്തരവാദിത്വമുണ്ടാകണം.

---

ദീപിക ഡിസംബർ 19, 2019

## വിഷവും മാലിന്യവും ഒഴുക്കുന്നവരെ മാതൃകാപരമായി ശിക്ഷിക്കണം

നദികളും തോടുകളും ജലാശയങ്ങളും ജീവന്റെ നിലനിൽപിന് എത്രമാത്രം പ്രധാനപ്പെട്ടതാണെന്ന് എടുത്തുപറയേണ്ടതില്ല. അവ സംശുദ്ധമായിരുന്നാലേ ഭൂമിയിലെ ജീവനും ജീവിതവും ഭദ്രമായിരിക്കൂ. കുടിക്കാനും കുളിക്കാനും പാചകം ചെയ്യാനും അലക്കാനും കൃഷി ചെയ്യാനുമെല്ലാം ആശ്രയിക്കുന്നത് ഈ ജലസ്രോതസ്സുകളെയാണ്. കുടിവെള്ള പദ്ധതികളും ജലസേചന പദ്ധതികളുമെല്ലാം നദികളിലും ജലാശയങ്ങളോടും ചേർന്നുമാണ്. അവ മാലിന്യമുക്തമായിരിക്കുക എന്നത് നാട്ടിലെ മുഴുവൻ മനുഷ്യരുടെയും ആരോഗ്യത്തിനും സുസ്ഥിതിക്കും അത്യന്താപേക്ഷിതമാണ്. എന്നാൽ ജലാശയങ്ങളും നദികളും തോടുകളുമൊക്കെ മലീമസവും ജീവനു ഹാനികരവുമാക്കുന്നതിൽ മത്സരിക്കുകയാണ് കേരളീയർ. കേന്ദ്ര മലിനീകരണ നിയന്ത്രണ ബോർഡിന്റെ പഠനത്തിൽ കേരളത്തിലെ പകുതിയോളം നദികൾ വിഷവാഹിനികളാണെന്ന് കണ്ടെത്തിയിരിക്കുന്നു. നദികളും കായലുകളും ചേർന്നു രൂപപ്പെടുത്തുന്ന ജൈവ - ആവാസവ്യവസ്ഥയുടെ ഗുണഭോക്താക്കളാണു കേരളീയർ. ഇവയിൽ നിന്നു സമൃദ്ധമായി ലഭിക്കുന്ന വെള്ളമാണു കുടിവെള്ള പദ്ധതികൾക്ക് ഉപയോഗിക്കുന്നത്. പദ്ധതികൾ യഥാസമയം നടപ്പാക്കാത്തതും അറ്റകുറ്റപ്പണികൾ കൃത്യമായി നടത്താത്തതുമൊക്കെയാണു ജലവിതരണത്തിലെ പ്രശ്നങ്ങൾക്കു കാരണം. ജലദൗർലഭ്യമല്ല വിഷയം. ഈ സ്രോതസുകളെ നിർമലമായി സൂക്ഷിക്കാൻ നമുക്കു ബാധ്യതയുണ്ട്. ഒപ്പം നദികളിലെയും ജലാശയങ്ങളിലെയും ജീവജാലങ്ങളുടെ സംരക്ഷണവും ഉറപ്പാക്കണം.

---

മാതൃഭൂമി ഡിസംബർ 23, 2019

## വയോജന സംരക്ഷണം ഔദാര്യമല്ല, കടമയാണ്

വികസിത രാജ്യങ്ങളുടെ പല സാമൂഹിക സവിശേഷതകളും പങ്കുവെക്കുന്ന കേരളത്തിലിന്ന് വൃദ്ധസദനങ്ങൾ സാധാരണമായിക്കഴിഞ്ഞു. വാർദ്ധക്യത്തിന്റെ അവശതകളിൽ തുണയാകേണ്ടതിനു പകരം അച്ഛനമ്മമാരെയും ഉറ്റബന്ധുക്കളെയും നടതള്ളുന്ന വാർത്തകൾക്ക് പഞ്ഞമില്ല. സ്നേഹവും കടപ്പാടുമില്ലാതെ അവനവനിലേക്കുമാത്രം ചുരുങ്ങുന്ന പുതിയ തലമുറയ്ക്ക് മാതാപിതാക്കൾ ഭാരമായി മാറുന്നു എന്നത് ഒരു കാരണം മാത്രമാണ്. അണുകുടുംബഘടന, വയോജനങ്ങളുടെ ഉയർന്ന ജനസംഖ്യാനുപാതം, ആയുർദൈർഘ്യവർദ്ധന തുടങ്ങിയ ഒട്ടേറെ സാമൂഹിക കാരണങ്ങളും സംസ്ഥാനത്ത് ഇത്തരത്തിൽ വൃദ്ധസദനങ്ങൾ പെരുകുന്നതിനു പിന്നിലുണ്ട്. ഈ വിഷയത്തിൽ വൈകാരികത ചോരാതെയും എന്നാൽ യാഥാർഥ്യബോധം കൈവിടാതെയുമുള്ള സമീപനം കേരളം വളർത്തിയെടുക്കേണ്ടതുണ്ട്. മക്കളുടെ സംരക്ഷണവും കരുതലും സ്നേഹവും കൊതിക്കുന്നവരാണ് മാതാപിതാക്കളെല്ലാം തന്നെ. അതുകൊണ്ട് വൃദ്ധസദനങ്ങളിലേക്കുള്ള യാത്ര അവർക്ക് സമ്മാനിക്കുന്നത് അരക്ഷിതത്വവും വേദനയും മാത്രമാവും. എന്നാൽ അണുകുടുംബങ്ങളിൽ മെച്ചപ്പെട്ട ജോലിയും ജീവിത സാഹചര്യങ്ങളും തേടി നാടും വീടും വിടേണ്ടിവരുന്നവർക്ക് മാതാപിതാക്കളെ വൃദ്ധസദനങ്ങളുടെ സംരക്ഷണയിൽ ആക്കേണ്ടതായി വരുന്നു. പലരാജ്യങ്ങളിലും പ്രായമായവരുടെ സംരക്ഷണ ചുമതല പൂർണ്ണമായും സർക്കാരിനാണ്. ആ രാജ്യങ്ങളെ അനുകരിക്കുക എളുപ്പമല്ലെങ്കിലും അവരുടെ സംരക്ഷണം സർക്കാരുകളെ സംബന്ധിച്ച് പ്രധാന അജണ്ടയായി മാറേണ്ടതുണ്ട്. സംരക്ഷണം ഔദാര്യമല്ല, നമ്മുടെ കടമയാണ്. അവരുടെ അവകാശവും.



സക്സസ് പിരമിഡ്



# ഊർജ്ജത്തിന്റെ സമാഹാരമാണ് സമ്പത്ത്..!

ആദ്യം ആഗ്രഹങ്ങൾക്ക് ഇന്ധനം നൽകുക.
പിന്നീട് ആഗ്രഹങ്ങൾ നിങ്ങൾക്ക് ഇന്ധനമായി മാറും.
–നെപ്പോളിയൻ

എല്ലാ അർത്ഥത്തിലും സമ്പത്ത് ഊർജ്ജത്തിന്റെ സമാഹാരമാണ്. നല്ല ഊർജ്ജം നേടുന്നതിലൂടെ നന്മയും തിന്മയുടെ ഊർജ്ജം നേടുന്നതിലൂടെ തിന്മയും വന്നുഭവിക്കും. സത്യസന്ധതയോടെ സമ്പത്ത് നേടി അത് ലോകനന്മയ്ക്കായി ഉപയോഗിക്കുന്നിടത്തോളം പുണ്യം ലഭിക്കുന്ന പ്രവൃത്തി മറ്റൊന്നില്ല. സമ്പത്ത് നേടാനറിയാവുന്നവർക്ക് അത് വളരെ എളുപ്പമാണ്. അല്ലാത്തവർക്ക് ബാലികേറാമല തന്നെ. അതുകൊണ്ടുതന്നെ സമ്പന്നർ എപ്പോഴും കൂടുതൽ സമ്പന്നരായിക്കൊണ്ടിരിക്കും. അല്ലാത്തവർ ദരിദ്രരായി തുടരുകയും ചെയ്യും. മാത്രമല്ല നമുക്കു പണമുണ്ടെങ്കിൽ അതു ശരിയായ രീതിയിൽ നാം ചെലവഴിക്കണം. അല്ലാതെ പോയാൽ പണം നമ്മുടെ ജീവിതത്തിൽ വമ്പിച്ച ബാധ്യതയായി മാറും. അതു നമ്മുടെ ജീവിതസന്തോഷം കെടുത്തിക്കളയുകയും ചെയ്യും.

പണത്തിന്റെ ശരിയായ ഉപയോഗം കൂടുതൽ പണം ഉണ്ടാക്കുക എന്നതാണ് എന്ന ധാരണ പലർക്കുമുണ്ട്. ഈ ധാരണ അനുസരിച്ച് അവർ പ്രവർത്തിക്കുകയും ചെയ്യുന്നു. എന്നാൽ, പണത്തിന്റെ ശരിയായ ഉപയോഗം മറ്റുള്ളവരുടെ ജീവിതത്തെ മെച്ചപ്പെടുത്തുക എന്നതാണെന്ന കാതലായ ആ സത്യം മറക്കുന്നതാണ് പലർക്കും പറ്റുന്ന പ്രശ്നം.

നമ്മുടെയും മറ്റുള്ളവരുടെയും ജീവിതനന്മയ്ക്കായി പണം നാം ഉപയോഗിക്കുന്നില്ലെങ്കിൽ പണം നമ്മിൽ ആവസിക്കുകയും നാം പണത്തിന്റെ അടിമകളായി മാറുകയും ചെയ്യും. പണത്തിന്റെ അടിമകളായി നാം അധഃപതിക്കുന്ന നിമിഷം നമ്മുടെ ജീവിതത്തിൽ നിന്ന് സന്തോഷവും സംതൃപ്തിയും അപ്രത്യക്ഷമാകുമെന്നറിഞ്ഞിരിക്കണം.

പണത്തിന്റെ അഭാവമാണ് ഇന്നു ലോകത്തിൽ കാണുന്ന ദാരിദ്ര്യത്തിന്റെയും

രോഗത്തിന്റെയുമൊക്കെ മൂലകാരണമെന്ന് പലരും പറയാറുണ്ട്. അത് ഒരു പരിധിവരെ ശരിയുമാണ്. എന്നാൽ, പണത്തോടുള്ള ചിലരുടെ അമിതാസക്തിയാണ് ഇന്നു ലോകത്തിൽ കാണുന്ന ദാരിദ്ര്യത്തിന്റെയും രോഗത്തിന്റെയുമൊക്കെ മൂലകാരണമെന്നു പറയുന്നതാവും കൂടുതൽ ശരി.

അമിതമായി പണം സമ്പാദിക്കാനുള്ള ചിലരുടെ മോഹമല്ലേ മറ്റുള്ളവരുടെ ദാരിദ്ര്യത്തിനു വഴിതെളിക്കുന്നത്? അതുപോലെ, നമ്മുടെ വിഭവസമ്പത്ത് നാം ന്യായമായ രീതിയിൽ പരസ്പരം പങ്കുവച്ചാൽ നമ്മുടെയിടയിൽ നിന്നു ദാരിദ്ര്യവും പലരോഗങ്ങളും അപ്രത്യക്ഷമാവില്ലേ?

പണം ശരിയായി വിനിയോഗിക്കാൻ നമുക്കു പഠിക്കാം. അതുപോലെ, പണത്തിന്റെ ശരിയായ വിനിയോഗമെന്നു പറഞ്ഞാൽ അതു നമുക്കുവേണ്ടി മാത്രമുള്ള വിനിയോഗമല്ല എന്നത് ഓർമിക്കുക.

ലോകത്താകമാനമുള്ള പണം ഓരോരുത്തർക്കായി പങ്കുവച്ച് നൽകിയാൽ ഒരാൾക്ക് ഏതാണ്ട് 70 ലക്ഷം ഡോളറോളം ലഭിക്കും. ലോകത്താകാമാനമുള്ള മരങ്ങൾ മുറിച്ചെടുത്താൽ 30000 ചതുരശ്ര അടി വിസ്തീർണമുള്ള ഭവനം നിർമ്മിക്കാം. പ്രകൃതിയെക്കുറിച്ചും സൃഷ്ടാവിനെക്കുറിച്ചും ആഴത്തിൽ മനസ്സിലാക്കാൻ പറ്റാത്തതുകൊണ്ടണ് ഇല്ലായ്മയിൽ പലർക്കും കഴിയേണ്ടിവരുന്നത്.

സംവത്സരങ്ങൾക്കുമുമ്പ് ഹോളിവുഡിൽ നിറഞ്ഞുനിന്ന സൂപ്പർസ്റ്റാറായിരുന്നു ബിംഗ് ക്രോസ്ബി. നന്നായി പാടാനും അതിമനോഹരമായി അഭിനയിക്കാനും അറിയാമായിരുന്ന അദ്ദേഹം പ്രേക്ഷകർക്ക് എന്നും പ്രിയങ്കരനായിരുന്നു. ''ദ ബൽസ് ഓഫ് സെന്റ് മേരീസ്'', ''വൈറ്റ് ക്രിസ്മസ്'' തുടങ്ങിയ അദ്ദേഹത്തിന്റെ സംഗീതചിത്രങ്ങൾക്ക് ഇന്നും ഒട്ടേറെ ആരാധകരുണ്ട്.

ക്രോസ്ബി പ്രശസ്തിയുടെ കൊടുമുടിയിലായിരുന്ന കാലത്തു ഒരു ടെലിവിഷൻ അഭിമുഖത്തിനിടയിൽ റിപ്പോർട്ടർ അദ്ദേഹത്തോടു ചോദിച്ചു: ''അങ്ങ് എപ്പോഴും സന്തോഷവാനായി കാണപ്പെടുന്നല്ലോ, എന്താണിതിനു കാരണം?''

ചോദ്യം കേട്ടമാത്രയിൽ ഒരുപുഞ്ചിരിയോടെ തന്റെ പോക്കറ്റിൽ നിന്ന് കുറേ ഡോളർ നോട്ടുകൾ കാണിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു: ''ഇതും എന്റെ സന്തോഷത്തിന്റെ കാരണമാണ്.''

അഭിനയരംഗത്തുനിന്ന് ഒട്ടേറെ പണം വാരിക്കൂട്ടിയ ആളാണ് ക്രോസ്ബി. അദ്ദേഹത്തിന്റെ ജീവിതസൗഭാഗ്യത്തിനു പണം അദ്ദേഹത്തെ ഒട്ടേറെ സഹായിച്ചിട്ടുണ്ട്. എങ്കിലും പണംമാത്രം ആയിരുന്നില്ല അദ്ദേഹത്തിന്റെ സന്തോഷത്തിന്റെ കാരണം. ഇക്കാര്യം മനസ്സിലാക്കിക്കൊടുക്കാനാണു പണവും തന്റെ സന്തോഷത്തിന്റെ കാരണമാണ് എന്ന് അദ്ദേഹം പറഞ്ഞത്.

പണംകൊണ്ട് ധാരാളം പേർക്കു സന്തോഷം പകർന്നുകൊടുക്കാൻ ക്രോസ്ബിക്കു സാധിച്ചിട്ടുണ്ട്. അത് അദ്ദേഹത്തിന്റെതന്നെ സന്തോഷത്തിനു വഴിതെളിക്കുകയും ചെയ്തു. ക്രോസ്ബിയെ സംബന്ധിച്ചിടത്തോളം പണം ആയിരുന്നില്ല അദ്ദേഹത്തിന്റെ സന്തോഷത്തിന്റെ കാരണം. എന്നാൽ, ജീവിതത്തിൽ സന്തോഷം നല്കുന്നതിനു പണത്തിനുള്ള ശക്തി അദ്ദേഹം മനസ്സിലാക്കുകയും ചെയ്തിരുന്നു.

നമ്മുടെ ജീവിതത്തിനു സന്തോഷം പകരാൻ പണത്തിനു സാധിക്കുമെന്നു നമുക്കറിയാം. എന്നാൽ, ഏതു രീതിയിലാണു നമുക്കു യഥാർഥ സന്തോഷം നൽകാൻ പണത്തിനു സാധിക്കുന്നതെന്ന് അറിയാമോ?

ധാരാളം പണമുണ്ടെങ്കിൽ എല്ലാമായി എന്നു പലരും കരുതാറുണ്ട്. എന്നാൽ, ധാരളം പണമുണ്ടായാൽ അതുതന്നെ നമ്മുടെ ദുഃഖത്തിനു കാരണമായേക്കാം എന്നതല്ലേ വസ്തുത?

നമുക്കുള്ള പണം നാം ശരിയായ രീതിയിൽ ഉപയോഗിക്കുന്നില്ലെങ്കിൽ അതു നമ്മുടെ ജീവിതത്തെ തകർക്കുക തന്നെ ചെയ്യും. എന്നാൽ, പണം ശരിയായ രീതിയിൽ ഉപയോഗിക്കാൻ നാം തയാറായാലോ? അതുതീർച്ചയായും നമ്മുടെയും മറ്റുള്ളവരുടെയും ജീവിതം സന്തോഷപൂർണമാക്കും.

പ്രസിദ്ധനായ ഇറ്റാലിയൻ സംഗീത സംവിധായകനായിരുന്നു അന്റോണിയോ റോസീനി. ഒരിക്കൽ അദ്ദേഹത്തിന്റെ കുറേ ആരാധകർ ഒത്തുചേർന്ന് കക്ഷിയുടതന്നെ ഒരു കൂറ്റൻ പ്രതിമ നിർമ്മിക്കാൻ തീരുമാനിച്ചു. റോസീനിയെ ബഹുമാനിക്കുകയായിരുന്നു അവരുടെ ലക്ഷ്യം.

എന്നാൽ ഇക്കാര്യത്തെക്കുറിച്ചു കേട്ടപ്പോൾ അദ്ദേഹം പറഞ്ഞു: ''എന്റെ പ്രതിമ നിർമ്മിക്കാനായി അവർ ചെലവാക്കുന്ന തുക എനിക്കു തന്നിരുന്നെങ്കിൽ! എന്റെ പ്രതിമ എവിടെ സ്ഥാപിക്കാൻ അവർ ഉദ്ദേശിക്കുന്നുവോ അവിടെ എത്രകാലവും പ്രതിമയായി നിന്നുകൊടുക്കാൻ ഞാൻ തയാറാണ്.'' സാമ്പത്തിക ബുദ്ധിമുട്ടനുഭവിച്ചിരുന്ന റോസീനിക്കു വേണ്ടിയിരുന്നതു പ്രതിമ സ്ഥാപിച്ചുകൊണ്ട് നൽകുന്ന ബഹുമാനമായിരുന്നില്ല. അദ്ദേഹത്തിനു വേണ്ടിയിരുന്നത് ദാരിദ്ര്യത്തിൽ നിന്നു കരകയറാനുള്ള സഹായമായിരുന്നു.

റോസീനിയുടെ ആരാധകർ അദ്ദേഹത്തെ യഥാർത്ഥത്തിൽ സ്നേഹിച്ചിരുന്നെങ്കിൽ അദ്ദേഹത്തിന്റെ ക്ലേശങ്ങളിൽ അവർ അദ്ദേഹത്തെ സഹായിക്കുമായിരുന്നു. എന്നാൽ, റോസീനിക്കു പ്രതിമ സ്ഥാപിച്ചു എന്നു വരുത്തിത്തീർക്കുകയായിരുന്നു അവരുടെ ലക്ഷ്യം. അതുവഴി കൈവരുന്ന പബ്ലിസിറ്റിയിലായിരുന്നു അവരുടെ കണ്ണ്. ഇത്തരത്തിലാവരുത് നമ്മുടെ പ്രവർത്തനങ്ങൾ. വേണ്ടത് വേണ്ടപ്പോൾ വേണ്ടതുപോലെ ചെയ്യാനാകുമ്പോഴാണ് അത് പൊതുനന്മയായി തീരുന്നത്. അങ്ങിനെ പൊതുന്മയ്ക്കായി ചെയ്യുന്നത് നമ്മുടെ സന്തോഷത്തിനും കൂടി കാരണമാകും തീർച്ച. അതിനുള്ള ശ്രമം ഈ പുതുവത്സരനാളുകളിൽ തന്നെ തുടങ്ങാം നമുക്ക്.

2020 ൽ എല്ലാവർക്കും നന്മയും നർമവും പ്രാർത്ഥനാപൂർവം നേരുന്നു.

പരിഹാരങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിക്കുക.
കുറവുകളെയല്ല താലോലിക്കേണ്ടത്.
-ജീക്ക് നിക്കോളാസ്

**ജോഷി ജോർജ്**
joshygeorgecartoonist@gmail.com




ഇഫെക്ടീവ് ആഡ്കോം EFFECTIVE

# ADCOM

മലയാളത്തിലെ ആദ്യത്തെ അഡ്വർട്ടൈസിംഗ് & മാർക്കറ്റിംഗ് മാസിക

Share your photograph on instagram with tag #letssmileadcom & #effectiveadcommagazine Photographs of selected models will be published in modeling page of Effective Adcom.

You can also mail your photographs and contact details to us:

effectiveadcom@gmail.com

Ph: 08593 998705

effectiveadcom effective-adcom

#letssmileadcom














## CREW



Client : FOCUZ AYURCENTER
Agency : ADICTUES Digital Thoughts
Creative Director : Shakkira Basheer
Director : TA Basheer
Production House : ADICTUES Digital Thoughts
Executive producers: Faiz KT, Shibili, Shafeem
Cinematographer : Ullas Vavad
Editor : Shameer khan
Music Director : Abraham Mathew
Costume &Styling : Shakkira Basheer

Online &Coloring : Alby
Graphics : Virus Postproduction Mumbai
Storyboard Artist : Anoop
Sound effects: Shithin
Sound mix: Naveen
Dubbing : Lal media Cochin
Sound Engineer: Nithin Docket Content
Writer : TA Basheer
Stills and Making video : Ullas
Line Producer : Nawaz

Production Assistant : Swaroop
Camera unit : Media fly
Accounts : Shibili
ADICTUES Office : Naufal, Navas, Bameesha





Model Code: 146/2020 Madalsa Sharma Chakraborty

Share your photograph on instagram with tag #letssmileadcom & #effectiveadcommagazine

Photographs of selected models will be published in modeling page of Effective Adcom.

You can also mail your photographs and contact details to:

effectiveadcom@gmail.com

Ph: 08593 998705

effectiveadcom effective-adcom

# the other truth



So Mie

So Mie is a copywriter currently working at an advertising agency in UAE. His career spans over 29 years with stints at industry leading creative houses in Keralam and numerous campaigns. He also used to engage students in advertising at the School of Communications, Mahatma Gandhi University.

# First or best?

"Remember the first time we met?"

"And the first thing you said?"

Wherever we are - among friends, families or colleagues - we can have a day-long conversation revolving around "first". Those among us with incredible memory have a great time digging up events and chats from times long gone with robotic accuracy and precision while those with no clue can only join in with dumb 'really?s' and 'hey, nos' or 'wows'.

Thing is, whether we remember things or not, all of us are obsessed with the concept of 'first'. First child. First tooth. First day out. First day in school. First day at work. First love. First anniversary. First person to discover or invent something spectacular. First woman to accomplish an exceptional feat. First man in space. First leader to head an elected government. First fruit of a special tree. First day of the new year… In every sphere of life, we tend to give the quality of being first, shall we say, the first place. No doubt, the practice adds a lot of charm to life. It as well gives a reason for celebration.

I assume, by the very fact that you're reading this, that you're fond of reading. And that you might've read numerous books. So there's every possibility that you have favorite authors, in various genres. And definitely, favorite books of favorite authors. But do you, by any chance, have favorite first lines? If you have, it might've been those first lines that pulled you deeper into the stories. In a sense, first lines work like advertising. And who is better equipped to write compelling advertising than fiction writers!

It is said that great authors, from Dickens to Melville to Tolstoy to Orwell to Plath and many others, very well knew this power of advertising and spent days crafting their opening salvos. Let me refresh your memory with a few immortals by these greats:

1."Marley was dead, to begin with." – A Christmas Carol

2."Call me Ishmael." – Moby Dick

3."Happy families are all alike; each unhappy family is un happy in its own way." – Anna Karenina

4."It was a bright cold day in April, and the clocks were striking thirteen." – 1984.

5."It was a queer, sultry summer, the summer they electrocuted the Rosenbergs, and I didn't know what I was doing in New York." – The Bell Jar, the only novel by Silvia Plath.

And, who can forget "When the bus pulled up at Koomankavu, the place did not look unfamiliar to Ravi."? It's an abrupt, epigrammatic starter with which Kerala's master storyteller O. V. Vijayan entices us into an epic journey in his magnum opus Khazakinte Ithihasam, the watershed work in Malayalam literature.

However, it must be noted that a great first line doesn't guarantee a great story ahead. Similarly, an insipid first line doesn't mean the book is going to be a damp read.

Let me come to the trigger for writing about 'first'. In all the instances of 'first' discussed above, 'firstness' makes each particular experience more special and sensory. But there's another area where 'first' assumes a greater role, which cannot, in some cases, be justified. The competitive arena. Here, unlike in the long list above, 'first' poses a do or die situation. It makes or breaks an individual. It builds or blasts an organization. Loads of time and money are spent on becoming 'the first'. Every possible, even unscrupulous, means is deployed to achieve the status of being first. Strenuous methods to determine 'the first place' is employed across human activities: studies, sports, arts, science, technology, weaponry, elections and what have you.



The fight for the first place has surged into the media scene big time. We're all news hungry. And our news channels keep going the extra mile to bring us information from around the world, around the clock. A big thank you to them. But do viewers really care who breaks the news 'first'? Can the old fashioned scoop still woo and win people? I doubt. And I find it hilarious when channels scream 'we're the first to break this news' and go as far as watermarking live images or footage. The hilarity would slip into ridicule, if the scoop is later proved to be twisted.

I think the first thing to do before celebrating 'first' is to check whether 'the first' also qualifies as 'the best'.

There's also a caveat in competitive 'firsts': once first doesn't mean always first.

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

EFFECTIVE ADCOM 2020 January. Date of publication 01/01/2020
RNI Reg. No. KERBIL/2014/64776, Registered. Reg. No. KL/KTM/113/2019-21, Price: Rs. 50/-



# ലക്ഷത്തിലേറെ വായനക്കാരുമായി* ദേശാഭിമാനി വളർച്ചാനിരക്കിൽ

# No.1 ആയി തുടരുന്നു!

ഇന്ത്യൻ റീഡർഷിപ്പ് സർവ്വേയുടെ ക്വാർട്ടർ 2ലെ കണക്കുകൾ പ്രകാരം

കേരളത്തിലെ മലയാളഭാഷാ ദിനപത്രങ്ങളിൽ, വായനക്കാരുടെ എണ്ണത്തിലെ വളർച്ചയിൽ

ദേശാഭിമാനി ഒന്നാമതായി തുടരുന്നു. 2017 – 19 കാലയളവിൽ 20% വർദ്ധനയോടെ

11 ലക്ഷത്തിലേറെ പുതിയ വായനക്കാരെയാണ് ദേശാഭിമാനിക്ക് ലഭിച്ചിട്ടുള്ളത്.

ഇതോടെ ആകെ വായനക്കാരുടെ എണ്ണം 66.11 ലക്ഷമായി ഉയർന്നിരിക്കുന്നു.

**പ്രിയ വായനക്കാർക്ക് ഹൃദയം നിറഞ്ഞ നന്ദി!**



*Source: IRS 2019 Q2*
**Total Readership (TR)*

**ദേശാഭിമാനി**

പ്രബുദ്ധ കേരളത്തിന്റെ ശബ്ദം